# ബാലസാഹിത്യ ഗ്രന്ഥാവലി

## ഇന്ദിരാ പ്രിയദർശിനി



സ്റ്റേററ് ഇൻസ്റ്റിററ്യൂട്ട് ഓഫ് എഡ്യൂക്കേഷൻ,
തിരുവനന്തപുരം.
1971-'72

# ആമുഖം

1971 ജൂൺ-ജൂലായ് മാസത്തിൽ സ്റ്റേററ് ഇൻസ്റ്റിററ്യൂട്ട് ഓഫ് എഡ്യുക്കേഷനിൽ വച്ച് ഒരു ബാലസാഹിത്യ രചനാലയം സംഘടിപ്പിച്ചു. സാഹിത്യകാരന്മാരായ പതിനേഴ് അദ്ധ്യാപകർ അതിൽ പങ്കുകൊണ്ടിരുന്നു. അവരുടെ ശ്രമഫലമായി രൂപംകൊണ്ട ഗ്രന്ഥങ്ങളാണ് ഇവിടെ അവതരിപ്പിക്കുന്നത്.

പ്രൈമറി വിദ്യാർത്ഥികൾക്കുവേണ്ടി രചിച്ചവയാണ് ഈ ഗ്രന്ഥങ്ങൾ. വിദ്യാർത്ഥികളുടെ വായനയിലുള്ള ശീലവും താൽപര്യവും വളർത്തുവാൻ ഈ കൃതികൾ ഉപകരിക്കുമെന്നു പ്രത്യാശിക്കുന്നു.

ഡയറക്ടർ

സ്റ്റേററ് ഇൻസ്റ്റിററ്യൂട്ട് ഓഫ് എഡ്യൂക്കേഷൻ

1971—1942 ലെ

## പുസ്തകരചനാലയത്തിൽ പങ്കുകൊണ്ടവർ

1 ശ്രീ. വി. കെ. ബാലചന്ദ്രൻ.
2 ,, മണ്ണീസ്സർ ഈ. ബാലൻ
3 ,, എൻ. ഭാസ്കരപിള്ള
4 ,, സി. എൻ. ഗംഗാധരൻ നായർ
5 ,, പി. ഗോപാലകൃഷ്ണൻ നായർ
6 ,, ജെയിംസ് മണിമല
7 ,, ജോസഫ് കുറവിലങ്ങാട്ട്
8 ,, എൻ. കൃഷ്ണൻകുട്ടി
9 ,, കെ. കൃഷ്ണൻ നായർ
10 ,, വി. പി. കുഞ്ഞിരാമപ്പൊതുവാൾ
11 ,, കുര്യൻ വെന്നാനി
12 ,, എ. നാരായണൻ എമ്പ്രാന്തിരി
13 ,, കെ. വി. രാമനാഥൻ
14 ,, സി. കെ. ശ്രീവത്സൻ
15 ,, കെ. സുകുമാരൻ നായർ
16 ,, എൻ. വാസുദേവൻ നമ്പൂതിരി
17 ,, കെ. വേലായുധൻ

# ഉള്ളടക്കം

# ഇന്ദിരാപ്രിയദർശിനി

## 1. മുൻഷിയുടെ അനുഗ്രഹം

മുൻഷി മുബാരക്ക് അലി മോത്തിലാൽ നെഹ്റുവിൻെറ ആശ്രിതനായിരുന്നു. ആനന്ദഭവനത്തിൻെറ വളപ്പിൽതന്നെയുള്ള ചെറിയൊരു പുരയിലാണു് മുൻഷിയും കുടുംബവും താമസിച്ചിരുന്നതു്. കുലീനത കളിയാടുന്ന മുഖത്തു് വെളുത്ത താടിയുള്ള വൃദ്ധൻ. വലിയ പണ്ഡിതനായിരുന്നു. കുട്ടികൾക്കു് അനേകം കഥകൾ പറഞ്ഞുകൊടുക്കാറുണ്ടു്. വളരെ വർഷങ്ങളായി ആനന്ദഭവനത്തിലെ വീട്ടുകാര്യങ്ങൾ നോക്കി വന്നതു് മുൻഷിയായിരുന്നു. നെഹ്റുകുടുംബത്തിലെ അംഗങ്ങളെല്ലാം അദ്ദേഹത്തെ അത്യധികം ഇഷ്ടപ്പെട്ടു. അന്ത്യകാലത്തു് ഒരു മാറാവ്യാധി പിടിപെട്ടു് മുൻഷി കിടപ്പിലായി. ഡോക്ടരും മററുള്ളവരും മുൻഷിയുടെ മുമ്പിൽവെച്ചു് രോഗകാര്യം ചർച്ചചെയ്തിരുന്നില്ല. എങ്കിലും തൻെറ രോഗമെന്താണെന്നു് അയാൾക്കു് നന്നായറിയാം.

മരിക്കാൻ മുൻഷിക്കു് പേടിയില്ല. മരണശേഷം കുടുംബത്തിൻെറ സ്ഥിതിയെന്താകുമെന്ന ചിന്ത അലട്ടുന്നില്ല. ഒരു സഹോദരനോടെന്നപോലെയാണു് മുൻഷിയോടു മോത്തിലാൽ പെരുമാറിയിരുന്നതു്. യജമാനൻ, തൻെറ കുടുംബത്തിൻെറ കാര്യം ശ്രദ്ധിച്ചുകൊള്ളുമെന്നു് അയാൾക്കു് ഉറപ്പായിരുന്നു. മരിക്കാൻ കാത്തുകഴിയുന്ന ആ വൃദ്ധനു് ഒരേയൊരു മോഹം മാത്രമേ ബാക്കിയുള്ളു.

ജവാഹർലാലിനു് ഒരു കുട്ടിയുണ്ടായിക്കാണണം. ആ കുട്ടിയെ കയ്യിലെടുത്തു് ഒന്നോമനിക്കണം. രോഗവിവരം അന്വേ

## 2 ആനന്ദഭവനം

മോത്തിലാൽ നെഹ്റു അലഹാബാദിലെ പ്രസിദ്ധനായ വക്കീലായിരുന്നു. തന്റെ തൊഴിലിൽ നിന്നു് അദ്ദേഹത്തിനു് വമ്പിച്ച വരുമാനമുണ്ടായി. ഇന്ത്യൻ നാഷനൽ കോൺഗ്രസ്സിന്റെ നേതാവുമായിരുന്നു അദ്ദേഹം. പല ഭാഷകളും വശമുണ്ടു്. നല്ലൊരു പ്രാസംഗികനാണു്. എല്ലാംകൊണ്ടും മോത്തിലാൽ നെഹ്റു എണ്ണപ്പെട്ട വ്യക്തിയായിരുന്നു

മോത്തിലാലിന്റെ പത്നിയാണു് സ്വരൂപറാണി. 1889 നവംബർ 14-ാം- അവൾക്കു് ഒരു പുത്രൻ ജനിച്ചു മകനു് 'ജവാഹർലാൽ' എന്ന പേരിട്ടു. സമ്പത്തിന്റേയും സമൃദ്ധിയുടേയും നടുവിൽ ജനിച്ചു വളർന്ന ജവാഹറിന്റെ ജീവിതം ഒരു ഇതിഹാസമാണു്.

മകനു് പത്തു വയസ്സുള്ളപ്പോൾ മോത്തിലാൽ അലഹാബാദിൽതന്നെ വലിയൊരു വീടു് വിലയ്ക്കു വാങ്ങി. അതിനു് "ആനന്ദഭവനം" എന്നു് പേർകൊടുത്തു. ആ വീട്ടിലേക്കുമാറിത്താമസിച്ചു. വിശാലമായ മുറികൾ, മുൻവശത്തു് വലിയ പൂന്തോട്ടം പല നിറങ്ങളും കലർന്നു് വിലസുന്ന ധാരാളം പൂക്കൾ, സുന്ദരമായ നീന്തൽക്കുളം, വീടു് മുഴുവൻ വിദ്യുച്ഛക്തി വിളക്കുകളുടെ പ്രഭ. എല്ലാതരം സുഖസൗകര്യങ്ങളോടും കൂടിയ ഭംഗിയുള്ള ഭവനം. പേരിനൊത്ത വിധം തികച്ചും ആനന്ദപ്രദമായിരുന്നു ആ വീടു്.

ജവാഹർലാൽ നെഹ്റു വിദ്യാഭ്യാസം ചെയ്തതു് ഇംഗ്ലണ്ടിലെ ഹാരോ പബ്ളിക്കു് സ്കൂളിലും, കേംബ്രിഡ്ജ് സർവ്വകലാശാലയിലും ആയിരുന്നു. ബാരിസ്റ്റർ പരീക്ഷ പാസ്സായിജവാഹർ

ഇന്ത്യയിൽ തിരിച്ചെത്തി, വക്കീൽ പ്രവൃത്തിയിൽ ഏർപ്പെട്ടു. എന്നാൽ രാഷ്ട്രീയ പ്രവർത്തനമാണ് അദ്ദേഹത്തെ കൂടുതൽ ആകർഷിച്ചത്. താമസിയാതെ ജവാഹർലാൽനെഹ്റു ഇന്ത്യൻ നാഷനൽ കോൺഗ്രസ്സിൽ അംഗമായി. വളരെ വേഗം, ജനസ്വാധീനമുള്ള രാഷ്ട്രീയനേതാവായി ഉയർന്ന നെഹ്റുവിനെ ഒരു നോക്കു കാണാൻ ജനാവലി തടിച്ചു കൂടാറുണ്ട്. ഇത്തരം ഒരു ജനനേതാവിനെ ലോകം ഇതിനു മുമ്പ് കണ്ടിരിക്കാനിടയില്ല.

1916 ഫെബ്രുവരിയിൽ, ഡൽഹിയിൽവെച്ച്, ജവാഹർലാൽ കമലയെ കല്യാണം കഴിച്ചു. ഡൽഹിയിലെ ഒരു വ്യാപാരിയായിരുന്ന ജവാഹർമല്ലിന്റെ പുത്രിയാണ് കമല. അവർ സുന്ദരിയും സുശീലയുമായിരുന്നു. ഇരുപത്തൊന്നു മാസംകഴിഞ്ഞപ്പോൾ അവരുടെ ഏകസന്താനമായ "ഇന്ദിരാപ്രിയദർശിനി" ജനിച്ചു.

അപ്പോഴേക്കും ജവാഹർലാൽനെഹ്റു ഇന്ത്യയൊട്ടുക്കും അറിയപ്പെടുന്ന നേതാവായിക്കഴിഞ്ഞിരുന്നു. പ്രിയംകരനായ നേതാവിന്റെ അരുമസ്സന്താനത്തെ എല്ലാവരും ഇഷ്ടപ്പെട്ടു. ജനഹൃദയങ്ങളിൽ കുട്ടിക്കാലംതൊട്ട് ഇന്ദിരയ്ക്കു സ്ഥാനംകിട്ടി.

ഇന്ദിര ജനിച്ച് ഇരുപത്തെട്ട് ദിവസം കഴിഞ്ഞപ്പോൾ ഭാരതത്തിലെ മികച്ച കവയിത്രിയായിരുന്ന സരോജിനിനായഡു നെഹ്റുവിന്നൊരു സന്ദേശമയച്ചു. സന്താനലാഭത്തിൽ ജവാഹർലാലിനെ അനുമോദിച്ചുകൊണ്ടുള്ളതായിരുന്നു അത്. "ഇന്ത്യയുടെ പുതിയ ആത്മാവ്," എന്നാണ് സന്ദേശത്തിൽ ഇന്ദിരയെക്കുറിച്ച് എഴുതിയിരുന്നത്.

മകളെ കൊഞ്ചിക്കാനും, കളിപ്പിക്കാനും, നെഹ്റുവിന്ന് വളരെയൊന്നും സമയം കിട്ടിയിരുന്നില്ല. അവളെ ലാളിക്കാൻ കൊതിയില്ലാഞ്ഞല്ല. അതിലും വലിയ കർത്തവ്യം അദ്ദേഹത്തെ വിളിക്കുകയായിരുന്നു.

# 3 നാലു് വയസ്സ്

നാലു വയസ്സ് മാത്രം പ്രായമായ ഒരു കൊച്ചുകുഞ്ഞു്. കൂട്ടുകാരോടൊപ്പം വീട്ടുവളപ്പിലും മാവിൻചുവട്ടിലുമൊക്കെ ഓടിച്ചാടി നടക്കേണ്ട കാലം. ആ കരുന്നു് പ്രായത്തിൽ കളിയ്ക്കാനുള്ള അവസരം ഇന്ദിരയ്ക്കു് വേണ്ടപോലെ കിട്ടിയില്ല. എന്തു്? ഇത്രവലിയ വീട്ടിലും വളപ്പിലും ഇന്ദിരയ്ക്കു് കളിക്കാൻ പററിയില്ലെന്നോ? അതേ. എല്ലായ്പോഴും കളിച്ചുനടക്കാൻ പററിയതായിരുന്നില്ല ആനന്ദഭവനത്തിലെ അന്തരീക്ഷം.

ആനന്ദഭവനത്തിലെ വിശാലമായ അങ്കണത്തിൽവെച്ചാണു് അക്കാലത്തു് മിക്കവാറും കോൺഗ്രസ് ആലോചനായോഗങ്ങൾ ചേന്നിരുന്നതും. രാഷ്ട്രീയനേതാക്കളുടെ കൂടിക്കാഴ്ചകൾ അവിടെ നിത്യസംഭവങ്ങളായിത്തീന്നു. ചിലപ്പോൾ ഇന്ത്യയിലെ ഉന്നതരായ നേതാക്കളെക്കൊണ്ടു് അവിടം നിറയും. പരിചിതങ്ങളായ ശബ്ദങ്ങൾ മുഴങ്ങും.

മഹാത്മാഗാന്ധിയുടെ അടുപ്പം, അനുഗ്രഹവാക്കുകൾ, പുഞ്ചിരി, എല്ലാം ഇന്ദിര ഇഷ്ടപ്പെട്ടു. ഗാന്ധിജിയുമായി അവൾ കൂടുതൽ അടുത്തു. നെഹ്റുവിന്നയക്കാറുണ്ടായിരുന്ന കത്തുകളിലെല്ലാം, ഗാന്ധിജി കൊച്ചുമിടുക്കിയായ ഇന്ദുവിനെ അന്വേഷിക്കുകയും ആശീർവ്വദിക്കുകയും ചെയ്തിരുന്നു.

ആലി സഹോദരന്മാർ എന്നറിയപ്പെട്ടിരുന്ന മുഹമ്മദലിയും ഷൌകത്ത് ആലിയും കറുത്ത വലിയ അറബി അങ്കികൾ പാറിപ്പറത്തിക്കൊണ്ടു് അവിടെ പ്രത്യക്ഷപ്പെട്ടു. അവരുടെ വേഷത്തിലും സംഭാഷണത്തിലും ഇന്ദിരക്കു കൌതുകം തോന്നി. ഡോക്ടർ അൻസാരി തുക്കി സന്ദർശിച്ചതിന്റെ അനുഭവങ്ങൾ

അവിടെ വിവരിച്ചു. ഇന്ദുവിന്നു് ഉത്സാഹം പകൻ കൊടുക്കാൻ പാകത്തിൽ കണക്കററ ഫലിതവുമായി സരോജിനിനായഡു് വന്നെത്തി. അവരുടെ പൊട്ടിച്ചിരി കേൾക്കുന്നതിൽ ഇന്ദിരയ്ക്കു് എന്തെന്നില്ലാത്ത ഇമ്പം തോന്നി.

എല്ലാവരും ചേൎന്നു് രാഷ്ട്രീയ കാൎയ്യങ്ങൾ ചൎച്ചചെയ്യുന്നതു് തളത്തിൽനിന്നുകൊണ്ടു് ഇന്ദിര ശ്രദ്ധിച്ചു. അവിടെ പറയുന്ന കാൎയ്യങ്ങളൊന്നും ആ ബാലികയ്ക്കു് ശരിയായി ഗ്രഹിക്കാൻ കഴിഞ്ഞിരുന്നില്ല. എങ്കിലും അവൾ അവയിൽ താൽപൎയ്യം തോന്നി. തന്നിമിത്തം ചിലപ്പോൾ അവൾ സ്കൂളിൽ പോകാതിരുന്നു. പുറത്തുപോയി കളിക്കാനും മറന്നു. വല്ലപ്പോഴും കൂട്ടുകാരെ കിട്ടിയാൽ രാമായണത്തിലെ ചില കഥാഭാഗങ്ങൾ അഭിനയിച്ചു കാണിക്കുന്നതു അവൾക്കൊരു വിനോദമായിരുന്നു.

ഒരു ദിവസം ഇന്ദിരയും കൂട്ടുകാരും വാലു് വെച്ചുകെട്ടി വാനരന്മാരായി കളിക്കുകയായിരുന്നു. അതു് മുത്തച്ഛൻ കണ്ടു. അദ്ദേഹത്തിന്നു് വളരെ തമാശ തോന്നി. പുഞ്ചിരിച്ചുകൊണ്ടു് പേരക്കുട്ടിയെ അടുത്തു് വിളിച്ചു് താലോലിച്ചുകൊണ്ടു് മോത്തിലാൽ പറഞ്ഞു.

"വാലിന്നു് കൂടുതൽ നീളമുള്ളവനാണു് വാനരന്മാരുടെ തലവൻ. അതുകൊണ്ടു് നിൻെറ വാലിന്നു് നീളം കൂട്ടിക്കൊള്ളണം."

ഇതുകേട്ടു് ഇന്ദിര പൊട്ടിച്ചിരിച്ചു. അവൾ മുത്തച്ഛൻെറ വാക്കു തള്ളിക്കളഞ്ഞില്ല. പറഞ്ഞപോലെ ചെയ്തു. ഇന്ദിര കൊച്ചു വാനരസംഘത്തിൻെറ നേതാവായി.

ആനന്ദഭവനത്തിൽനിന്ന് കോൺഗ്രസ്സ് വാളണ്ടിയർമാരുടെ സമരഘോഷയാത്ര പുറപ്പെടാറുണ്ട്. വെള്ള ഖദർ വസ്ത്രം ധരിച്ച്, ത്രിവർണ്ണപതാകകളേന്തിയ സന്നദ്ധഭടന്മാർ മുദ്രാവാക്യങ്ങൾ ഉച്ചത്തിൽ വിളിച്ചുപറയും. ഏറ്റുപറഞ്ഞുകൊണ്ട് ഓടിച്ചെന്ന് അവരുടെ കൂട്ടത്തിൽ ചേരാൻ ഇന്ദു ശ്രമിക്കും. അപ്പോഴെല്ലാം 'ആയ' അവളെ വിലക്കാറുണ്ട്.

ഒരിക്കൽ അച്ഛനും മുത്തച്ഛനും അവരുടെ പാൻറുകളും ഷെർവാണികളും അമ്മയുടെയും മുത്തശ്ശിയുടെയും പട്ടു സാരികളും തീയിലേക്കെറിയുന്നതു് ഇന്ദിര കണ്ടു. വിദേശവസ്ത്രങ്ങൾ ഉപേക്ഷിക്കുന്നതിൻെറ പരസ്യപ്രകടനമായിരുന്നു ആ ദഹനം. രാത്രിസമയം ഇരുളിൽ തീനാളങ്ങൾ കാണാനെന്തൊരു ചന്തം! ആ അഗ്നികുണ്ഡത്തിനു ചുറ്റും നൃത്തം വെക്കാൻ ഇന്ദിര മോഹിച്ചു. അവൾ അതിനു വട്ടം കൂട്ടി പെട്ടെന്ന് പിന്നിൽനിന്ന് പതുക്കെ വിളിക്കുന്നതു് കേട്ടു. "ഇന്ദിരേ"

വാത്സല്യം നിറഞ്ഞ വിളി. അവൾ തിരിഞ്ഞുനോക്കി. നൃത്തം വെക്കാനുള്ള ഉത്സാഹത്തള്ളൽ നിലച്ചു.

"ഉറങ്ങാൻ സമയമായില്ലേ? പോയിക്കിടക്കൂ." അച്ഛൻ പറഞ്ഞു. ഒട്ടു പരിഭവിച്ചുകൊണ്ട് ഇന്ദിര ഉറങ്ങാൻപോയി. എന്നാൽ അവളുടെ പരിഭവം ഒരിക്കലും നീണ്ടുനിന്നില്ല.

അച്ഛനും മുത്തച്ഛനും വീട്ടിലുള്ളപ്പോൾ ചില ഉത്സവങ്ങൾ ആഘോഷിക്കാറുണ്ട്. നവരാത്രിക്ക് വീടുമുഴുവനും അലങ്കരിച്ചിരിക്കും. പൂക്കളും ഒരുക്കുന്നതു് ഇന്ദിരയാണ്. പിന്നീട് ഈദ് ആഘോഷം വരികയായി. ജവാഹർലാലിൻെറയും മോതീലാലിൻെറയും മുസ്ലീം സുഹൃത്തുക്കൾ അന്ന് ആനന്ദഭവനത്തിലെത്തും. അപ്പോൾ നല്ല വസ്ത്രങ്ങൾ ധരിച്ച് അവർക്ക്

ആശംസകൾ നല്കാൻ അച്ഛൻ ഇന്ദിരയോട്ട് ആവശ്യപ്പെട്ടു. ക്രിസ്തുമസ്സിന്ന് അവർക്കായി ക്രിസ്തുമസ്സ് മരം ഉണ്ടാക്കും. പുതുവർഷപ്പിറവിയിൽ ക്രിസ്തുമസ്സ് കേയ്ക്ക് മുറിക്കും. അന്ന് കുറേ സമ്മാനങ്ങളും കിട്ടും. അച്ഛനിൽനിന്ന് കിട്ടാറുള്ള സമ്മാനം പുസ്തകക്കെട്ടായിരുന്നു. ദീപാവലി നാളിൽ പൂന്തോട്ടത്തിൽ വെടിമരുന്ന് പ്രയോഗം ഉണ്ടായിരിക്കും. ഇതെല്ലാം ഇന്ദിരയ്ക്ക് ആഹ്ലാദിച്ച് തുള്ളിച്ചാടാനുള്ള അവസരങ്ങളായിരുന്നു.

---

# 4. പാവകളേ, മുമ്പോട്ട്!

ബ്രിട്ടീഷ് സർക്കാരിന്റെ ഉത്തരവനുസരിച്ച് മോതിലാലിനേയും ജവാഹർലാലിനേയും അറസ്റ്റുചെയ്തു. രണ്ടുപേരെയും വഹിച്ചുകൊണ്ട് പോലീസ്‌വണ്ടി ആനന്ദഭവനത്തിൽ നിന്ന് നീങ്ങുന്ന രംഗം ഇന്ദിര നോക്കിനിന്നു. അവളുടെ പിഞ്ചുഹൃദയം പിടഞ്ഞു. അച്ഛനിൽനിന്നും മുത്തച്ഛനിൽനിന്നും ആദ്യത്തെ ആ വേർപാട് ഇന്ദിരയെ കണക്കിലധികം വേദനിപ്പിച്ചു.

പിറേറദിവസം അവരുടെ കേസ്സ്‌വിചാരണയ്ക്ക് എടുത്തു. ഇംഗ്ലീഷുകാരനായിരുന്നു ജഡ്ജി. വീട്ടിലുള്ളവരെല്ലാം ആശങ്കയോടെ സമയം തള്ളിനീക്കി. ഇന്ദിരയാകട്ടെ മുത്തച്ഛന്റെ കയ്യിലിരുന്ന് കോടതി നടപടികൾ കണ്ട് വിനോദിക്കുകയായിരുന്നു. മോതിലാലും ജവാഹർലാലും രാഷ്ട്രീയ കുററവാളികളാണെന്ന് ന്യായാധിപൻ വിധിച്ചു. രണ്ടുപേരും കേസ്സ് വാദിച്ചില്ല. ഒരേതരത്തിലുള്ള ശിക്ഷ രണ്ടുപേർക്കും നല്കി. ആറുമാസത്തെ വെറും തടവും അഞ്ഞൂറുരൂപ പിഴയും—വിധി പറഞ്ഞുകഴിഞ്ഞപ്പോൾ ഒരാൾ മുത്തച്ഛന്റെ കയ്യിൽനിന്ന് ഇന്ദിരയെ ഏററുവാങ്ങി. ഉറക്കെ കരയണമെന്ന് അവൾക്ക് തോന്നി. പക്ഷെ, ധീരയായിരിക്കണമെന്നും കരയരുതെന്നും മുത്തച്ഛൻ പറഞ്ഞ വാക്കുകൾ അവളോർത്തു. അന്നത്തെ തന്നെ സായാഹ്നത്തിൽ അവളെ ആനന്ദഭവനത്തിലേക്ക് കാറിൽ കൊണ്ടുപോയി.

നെഹ്റുമാർ പിഴ അടച്ചില്ല. അവരുടെ സ്വത്ത് ജപ്തി ചെയ്ത് ലേലത്തിൽ വില്ക്കാൻ കോടതി കല്പിച്ചു. പുൽത്തകിടിയും പൂച്ചെടികളും ചവിട്ടിമെതിച്ചുകൊണ്ട് പോലീസുകാർ ആനന്ദ

ഭവനത്തിൽ ചാടിക്കയറി. വീട പിടിച്ചു വീട്ടുസാമാനങ്ങൾ വാരിയെടുത്തു് വണ്ടിയിലിട്ടു. സ്വരൂപറാണിയും കമലാനെഹ്റുവും മിണ്ടാതെ നിന്നതേയുള്ളു. എന്നാൽ ഇന്ദിരയ്ക്കു് ഇതു് കണ്ടു സഹിച്ചില്ല. അവർക്കു് പോലീസുകാരുടെ നേരെ വെറുപ്പും പകയും തോന്നി. അവരെ വാദിച്ചുനോക്കി. വഴക്കുപറയാനും അവൾ മടിച്ചില്ല. അവളുടെ ചുറുചുറുക്കും ചുണയും കണ്ടു് പോലീസുകാർ ആശ്ചര്യപ്പെട്ടു. കേവലം നാലു വയസ്സുള്ളപ്പോൾ തന്നെ, അനീതിക്കെതിരായി ഇന്ദിര ശബ്ദം ഉയർത്തി. ഇന്ദിരാ നെഹ്റു രാഷ്ട്രീയ കാര്യങ്ങളിലേക്കു് തിരിഞ്ഞതിന്റെ ആരംഭമായിരുന്നു അതെന്നു് പറയാം.

കോൺഗ്രസ്സിന്റെ അക്കൊല്ലത്തെ വാർഷികസമ്മേളനം അഹമ്മദാബാദിൽവെച്ചു ചേർന്നു കുടുംബത്തിലെ സ്ത്രീകളെല്ലാം അഹമ്മദാബാദിലേക്കു പുറപ്പെട്ടു. ഇന്ദിരയും അവരുടെകൂടെപ്പോയി. സബർമതി ആശ്രമത്തിലാണു് അവർ താമസിച്ചതു്. ഗാന്ധിജി ആശ്രമത്തിൽതന്നെയുണ്ടായിരുന്നു. ഇന്ദിര അധികസമയവും ഗാന്ധിജിയുടെ കൂടെ കഴിച്ചുകൂട്ടി. ആശ്രമജീവിതത്തിന്റെ ആദ്യപാഠം അവൾ പഠിച്ചു. അപ്പോഴും അവളുടെ മുഖത്തു് വല്ലാത്തൊരു വാട്ടമുണ്ടായിരുന്നു. അച്ഛനെയും മുത്തച്ഛനെയും കാണാൻ കഴിയാത്തതുകൊണ്ടുതന്നെയായിരിക്കണം ആ മ്ലാനത. മഹാത്മാജി അവളെ ആശ്വസിപ്പിച്ചു.

കോൺഗ്രസ്സ് സമ്മേളനം കഴിഞ്ഞു. ഇന്ദുവും കൂട്ടരും ആനന്ദഭവനത്തിൽ തിരിച്ചെത്തി. അച്ഛനെപ്പററിത്തന്നെയായി അവളുടെ വിചാരം. ദിവസങ്ങൾ ഇഴഞ്ഞുനീങ്ങുകയാണെന്നു് അവൾക്കു തോന്നി.

ഒരു മദ്ധ്യാഹ്നം. ഇന്ദിര തന്റെ മുറിയിലിരിക്കുകയാണു് പരിചാരിക തളത്തിലെ കുളിർമ്മയുള്ള നിലത്തു് കൂർക്കം

വലിച്ചുറങ്ങുന്നു! മററാരും മുറിയിലില്ല. പാവകൾ മുമ്പിലുണ്ട്. ഇന്ത്യയിലെ എല്ലാ ജനവിഭാഗങ്ങളേയും പ്രതിനിധാനം ചെയ്യിക്കുന്ന സുന്ദരങ്ങളായ മൺപാവകൾ. പട്ടാളക്കാരുടേയും പോലീസുകാരുടേയും ഉടുപ്പുകൾ ധരിച്ച പാവകളും കൂട്ടത്തിലുണ്ട്. അവ ബ്രിട്ടീഷ്ഭരണത്തിൻെറ പ്രതിനിധികളാണു്. ഇന്ദിരയ്ക്കു് പെട്ടെന്നു് പുതിയൊരാശയം തോന്നി.

കളിപ്പാവകളെയെല്ലാം ക്രമമായി അവർനിരത്തി. ഇന്ത്യൻ പാവകൾ ഒരു ഭാഗത്തും ബ്രിട്ടീഷ് പാവകൾ മറുഭാഗത്തും മുഖാമുഖമായി നില്ക്കുന്നു. ഇന്ത്യൻ പാവകളോട് ഇന്ദിര പ്രസംഗിച്ചു.

"പാവകളേ, നിങ്ങൾ സത്യാഗ്രഹികളാണെന്നു മറക്കാതിരിക്കുക! പോലീസുകാരെ നിങ്ങൾ ഭയപ്പെടരുതു്!" തുടർന്നു് രണ്ടു വിഭാഗക്കാരേയും അവൾ മുമ്പോട്ടുനീക്കി. അടുത്തുനടക്കാൻ പോകുന്ന വിപ്ലവത്തിൽ അവൾ ആവേശംകൊണ്ടു. ഓർമ്മയുള്ള മുദ്രാവാക്യങ്ങൾ ഉറക്കെ പറഞ്ഞു. ഉടനെ ഇന്ദിര ഒരു കളിക്കുതിരയുടെ പുറത്തു ചാടിക്കയറി വീണ്ടും ഒരു ചെറിയ പ്രസംഗം.

"എൻെറ അച്ഛനെപ്പോലെ നിങ്ങളും, രാജ്യത്തിനുവേണ്ടി പ്രവത്തിക്കുക. പ്രവത്തിച്ചുകൊണ്ടു് മുമ്പോട്ടു പോകുക!"

ഇന്ത്യൻ പാവകളെ അവൾ പിന്നേയും മുന്നോട്ടുനീക്കി. രണ്ടു പാവസ്സേനകളും ഏററുമുട്ടി. ഇന്ത്യൻപാവകൾ പോലീസുനിര അതിക്രമിച്ചു കടന്നു:

പാവകളെക്കൊണ്ടു നയിച്ച ഈ വിപ്ലവം, കുട്ടിക്കാലം മുതല്ക്കേ ഇന്ദിരയ്ക്കു് രാഷ്ട്രീയകാര്യങ്ങളിൽ ഉണ്ടായ താൽപര്യം വെളിവാക്കുന്നു.

---

# 5 വിദ്യാഭ്യാസം

ജവഹർലാൽനെഹ്റു അകലെ ജയിലിൽ. ഇന്ദു അച്ഛന്റെ വരവും കാത്തു് ദിവസങ്ങളെണ്ണിക്കഴിച്ചുകൂട്ടുന്നു. പ്രിയദർശിനിയെ കാണാൻ പിതാവു് വെമ്പൽ കൊണ്ടു. ഇതറിഞ്ഞു് ഇന്ദു അളവററു സന്തോഷിച്ചു. അവളെ ജയിലിലേക്കു കൂട്ടിക്കൊണ്ടുപോയി. അപ്പോൾ അവൾ വിളറിയും ശക്തികുറഞ്ഞും കാണപ്പെട്ടു. ഇതു് നെഹ്റുവിന് മനഃപ്രയാസത്തിനു കാരണമായി.

എഴുത്തു വായിച്ചു് മനസ്സിലാക്കാൻ പ്രായമായിട്ടില്ലാത്ത ചെറുബാലിക. എങ്കിലും കൂടിക്കാഴ്ചക്കുശേഷം കുറേദിവസം കഴിഞ്ഞപ്പോൾ നെഹ്റു മകൾക്കെഴുതി.

“പ്രിയപ്പെട്ട ഇന്ദിരേ, നീ വേഗത്തിൽ സുഖം പ്രാപിക്കണം! എഴുതെഴുതാൻ പഠിക്കുകയും, ജയിലിൽവന്നു് എന്നെ കാണുകയും വേണം. ഞാൻ നിന്നെയൊന്നു കാണാൻ ആശിച്ചിരിക്കയാണു്. മുത്തച്ഛൻ വാങ്ങിത്തന്ന ചർക്ക ഉപയോഗിക്കാറില്ലേ? നീ നൂററു കുറച്ചുനൂൽ എനിക്കു് അയച്ചു തരിക. അമ്മയോടൊപ്പം പ്രാർത്ഥനയിൽ പങ്കുചേരാറുണ്ടോ?”

ദിവസങ്ങൾ പിന്നെയും കഴിഞ്ഞു. ഇന്ദിര വീട്ടുകാരോടൊപ്പം കല്ക്കത്താക്കുപോയി. വീണ്ടും അച്ഛൻ എഴുതി.

“മകൾ ഇന്ദിരയ്ക്കു്, നിനക്കു കല്ക്കത്ത ഇഷ്ടമായോ? അതു ബോംബേയെക്കാൾ സുന്ദരമാണോ? കല്ക്കത്തയിലെ മൃഗശാല കണ്ടുവോ? എന്തെല്ലാം മൃഗങ്ങളെയാണു് നീ കണ്ടതു്? അലഹാബാദിലേക്കു മടങ്ങുമ്പോഴേക്കും നിനക്കു നല്ല തടിയും ബലവും ഉണ്ടാകണം.”

എഴുതിയതുകൊണ്ടുമാത്രം നെഹ്റുവിൻെറ മനസ്സ് തൃപ്തിപ്പെട്ടില്ല. ഇന്ദുവിൻെറ വിദ്യാഭ്യാസകാര്യത്തിൽ താൻ ഒന്നും ചെയ്തില്ല. ജയിലിൽവെച്ച് എന്തു ചെയ്യാൻ കഴിയും? മകളെപ്പററിത്തന്നെയായി ചിന്ത

മാസങ്ങൾക്കുശേഷം നെഹ്റു ജയിൽ വിട്ടുവന്നു. ഇന്ദു ആഹ്ലാദംകൊണ്ട് തുള്ളിച്ചാടി. വിനോദസഞ്ചാരത്തിനു് കൂടെ കൊണ്ടുപോകാൻ, ചോദിക്കുന്ന എല്ലാചോദ്യങ്ങൾക്കും ഉത്തരം പറയാൻ, ഇനി അച്ഛനെ അവൾക്കു കിട്ടും. ആശ്വാസമായി

എന്നാൽ ജവാഹർലാലിനു ജയിലിനു് പുറത്തും ജോലിത്തിരക്കാണു്. ഇന്ദിര അച്ഛൻെറ പ്രവൃത്തിയുടെ ഗൌരവം അറിയാൻ കഴിവു കൈവരാത്തകുട്ടിയല്ല? അവളെ തികച്ചും ഒഴിവാക്കാൻ പററുമോ? വീട്ടിലായിരിക്കുമ്പോൾ നെഹ്റു മകളെ ശ്രദ്ധിച്ചുവന്നു. അവളെ എഴുത്തിലും വായനയിൽ സഹായിച്ചു.

ഇന്ദിരയുടെ പ്രാഥമിക വിദ്യാഭ്യാസം അലഹബാദിൽ ആരംഭിച്ചു. ആറാമത്തെ വയസ്സിൽ അവളെ അലഹബാദിലെ സെൻറ് സിസിലിയാസ് സ്കൂളിൽ ചേർത്തു. ഏതാനും ഇംഗ്ലീഷ്‌വനിതകൾ നടത്തിവന്നതായിരുന്നു. ആ സ്ഥാപനം. അവിടെ അവളെ ചേർത്തതു് ജവാഹർലാലിനു അത്ര ഇഷ്ടമായില്ല.

“ഇന്ദിരയ്ക്കു് അവളുടെ പ്രായത്തിലുള്ള കൂട്ടാളികളെ കിട്ടുന്നതു് നന്നായിരിക്കും. അതോർത്തിട്ടാണു് ഞാൻ അവിടെ ചേർത്തതു്.” മോതീലാൽനെഹ്റുവിൻെറ ഈ അഭിപ്രായത്തോടു് ജവാഹർലാൽ യോജിച്ചു. എന്നാൽ അവിടെ അധികകാലം പഠിക്കാൻ ഇന്ദിരയ്ക്കു തരപ്പെട്ടില്ല.

ദൽഹിയിലെ ഒരു ശിശുവിഹാരത്തിൽ, ഒരു കന്യകാമഠത്തിന്റെ മേൽനോട്ടത്തിലുള്ള വിദ്യാലയത്തിൽ, അവിടെനിന്നു താമസസൌകര്യങ്ങളോടുകൂടിയ വേറൊന്നിൽ—അങ്ങനെ ഒരു വിദ്യാലയത്തിൽ നിന്നു മറ്റൊന്നിലേക്ക് ഇന്ദിരയെ മാറ്റിക്കൊണ്ടിരുന്നു. "ഞാൻ പലതവണ സ്കൂളുകൾ മാറിയിട്ടുണ്ട്. അവയെല്ലാം ഓർമ്മിക്കാൻ സാദ്ധ്യമല്ല." ഇന്ദിരതന്നെ ഒരെഴുത്തുകാരിയോടിങ്ങനെ പറഞ്ഞിട്ടുണ്ട്.

അച്ഛൻ കൂടക്കൂടെ ജയിലിൽ. അമ്മ തുടർച്ചയായി രോഗശയ്യയിൽ; അല്ലെങ്കിൽ രാഷ്ട്രീയ പ്രവർത്തനത്തിൽ. എല്ലാംകൊണ്ടും ജീവിതത്തിനൊരു ചിട്ടയില്ലാതായി. ഏറെക്കാലം ഒരു വിദ്യാലയത്തിൽ തങ്ങുവാൻ ഇന്ദിരയ്ക്കു കഴിഞ്ഞില്ല. എന്നാൽ അവൾക്കുവേണ്ടി എല്ലായ്പോഴും തുറന്നിരിക്കുന്ന ഒരു വിദ്യാലയമുണ്ട്. അച്ഛന്റെ ഗ്രന്ഥശാല. വലിയ വായനക്കാരനായിരുന്നു നെഹ്റു. അദ്ദേഹത്തിന്റെ ഗ്രന്ഥശാലയിൽ ലോകപ്രസിദ്ധങ്ങളായ അനേകം കൃതികളുണ്ട്. അവയെല്ലാം ഇന്ദിര യഥേഷ്ടം മറിച്ചു നോക്കി. തന്റെ പ്രായത്തിലുള്ള കുട്ടികൾ യക്ഷിക്കഥ വായിക്കുന്ന കാലത്തു്, ഇന്ദിര ബർണ്ണാഡ്ഷായുടെയും, ഷേയ്ക്സ്പിയറുടെയും കൃതികൾ വായിച്ചു. ജോവാൻ ഓഫ് ആർക്കിന്റെ ജീവചരിത്രം ഇന്ദിരയെ ആവേശം കൊള്ളിച്ചു. ഫ്രാൻസിന്റെ സ്വാതന്ത്ര്യം സംരക്ഷിക്കാൻ സമരം നയിച്ച് വീരമൃത്യു വരിച്ച പുണ്യവതിയാണ് ജോവാൻ ഓഫ് ആർക്ക്. അവളുടെ ചരിത്രം ഇന്ദിരയുടെ മനസ്സിനെ സ്വാധീനിച്ചു.

ഒരിക്കൽ അദ്ധ്യാപിക ഇന്ദിരയോട് ചോദിച്ചു "കുട്ടി ആരാകുവാനാണിഷ്ടപ്പെടുന്നത്?" ഒട്ടും സംശയിക്കേണ്ടിവന്നില്ല, ഇന്ദിര ഉത്തരം പറഞ്ഞു: "ജോവാൻ ഓഫ് ആർക്കിനെപ്പോലെയാകാനാണ് എനിക്കിഷ്ടം" ആ അദ്ധ്യാപികയ്ക്ക് ഇന്ദിരയോട് എന്തെന്നില്ലാത്ത മതിപ്പുതോന്നി.

# 6 ആദ്യത്തെ വിദേശയാത്ര

1925. നെഹ്റു തിരക്കുപിടിച്ച രാഷ്ട്രീയ പ്രവർത്തനങ്ങളിൽ മുഴുകിയിരിക്കുകയാണ്. കമലാനെഹ്റുവിന് കഠിനമായ രോഗം ബാധിച്ചു. അവരെ സ്വിററ്സർലണ്ടിൽ കൊണ്ടുപോയി ചികിത്സിക്കണമെന്ന് ഡോക്ടർമാർ ഉപദേശിച്ചു. 1926 മാർച്ചിൽ ജവാഹർലാൽ ഭാര്യയെയും മകളെയും കൂട്ടി സ്വിററ്സർലാൻഡിലേക്ക് കപ്പൽ കയറി. ഒമ്പതുവയസ്സുള്ള ഇന്ദിരയുടെ ആദ്യത്തെ വിദേശയാത്രയായിരുന്നു അത്.

കപ്പൽയാത്ര ഇന്ദുവിന് വളരെ ഇഷ്ടമായി. കൂട്ടിന് കപ്പലിൽ വേറെ കുട്ടികളുണ്ടായിരുന്നു. എന്നാൽ അച്ഛനോടൊപ്പം കഴിച്ചുകൂട്ടുന്നതിലായിരുന്നു ഇന്ദിരയ്ക്കു താൽപര്യം. പ്രിയപ്പെട്ട അച്ഛനെ ഇപ്പോൾ അവൾക്കു മാത്രമായി കിട്ടിയിരിക്കുന്നു. നൃത്തമാസ്വദിച്ചാൽ യാത്രക്കാരെല്ലാം കപ്പലിന്റെ മുകൾത്തട്ടിൽ ചെന്നിരിക്കും. അവിടെ വെച്ച് പലകഥകളും പറഞ്ഞുകൊടുത്ത് നെഹ്റു ഇന്ദുവിനെ രസിപ്പിച്ചു. അക്ബറെക്കുറിച്ചും, അശോകനെക്കുറിച്ചും ഉള്ള കഥകൾ ഇന്ദിര ചെവിവട്ടംപിടിച്ച് കേട്ടു. മനുഷ്യന്റെ സ്വാതന്ത്ര്യത്തിനും, നന്മയ്ക്കുംവേണ്ടി ജീവൻ ബലിയർപ്പിച്ച വിപ്ലവകാരികളുടെ കഥകളും ഇടക്കിടെ നെഹ്റു പറഞ്ഞുകൊടുത്തിരുന്നു

സ്വിററ്സർലണ്ടിലെത്തി, കമലയുടെ ചികിത്സക്കുവേണ്ടി ജനീവയിലും മോണ്ടനയിലുമായി അവർ താമസിച്ചു. സുന്ദരങ്ങളായ താഴ്വരകളിലാണ് അധികസമയവും ചെലവഴിച്ചത്. ഒന്നാന്തരം സുഖവാസസ്ഥലമാണ് മോണ്ടാന. കമല അവിടെ ക്ഷയരോഗചികിത്സാകേന്ദ്രത്തിൽ കഴിയുകയായിരുന്നു. ഇന്ദിരയ്ക്ക് മോണ്ടാനയിൽ പുതിയൊരനുഭവമുണ്ടായി. വെണ്മയേറിയ ഹിമപ്പരപ്പ് അവൾ ആദ്യമായി കണ്ടു. മനോ

ഹരമായ ആ കാഴ്ച ഇന്ദിരയുടെ ഹൃദയം കവർന്നു. മഞ്ഞിനു് മീതെ കളിക്കുന്നതു് അവിടത്തെ ഒരു വിനോദമാണു്. നെഹ്റു മഞ്ഞുകട്ടിക്കു് മീതെയുള്ള ചില അഭ്യാസങ്ങൾ ശീലിച്ചു കൊണ്ടിരുന്നു. ഇന്ദിരയും അതിൽ കളിച്ചുപാറു എന്നായി. ശീതകാലമായിരുന്നതിനാൽ അവൾ ശരീരത്തിൽ സദാ കമ്പിളി ചുററി.

ഹിമച്ചെരിപ്പു് ധരിച്ചു് നടക്കുക. വഴുതിക്കൊണ്ടു് നീങ്ങുക തുടങ്ങിയ വിനോദങ്ങളിൽ അച്ഛനോടൊപ്പം ഇന്ദിരയും പങ്കുകൊണ്ടു. അനേകം വീഴ്ചകൾക്കുശേഷം മഞ്ഞിനുമീതെയുള്ള അഭ്യാസങ്ങളും, വിനോദങ്ങളും ഇന്ദിര ശീലിച്ചു.

ജനീവയിലായിരുന്നപ്പോൾ ഇന്ദിരയെ പഠിക്കാനയച്ചു. അവിടെ സർവ്വരാജ്യസമിതി (ലീഗ് ഓഫ് നേഷൻസ്) നടത്തിയിരുന്ന വിദ്യാലയത്തിലാണു് ആദ്യം പഠിച്ചതു്. പിന്നീടു് ബെക്സ്‌ലെ ന്യൂസ്കൂളിലും തുടർന്നു മറെറാന്നിലുമായി മൂന്നു വിദ്യാലയങ്ങളിൽ പഠിച്ചു.

ജവാഹർലാൽ ജനീവയിൽ നിന്നു് ഇടക്കിടെ അയൽ പ്രദേശങ്ങളിലേക്കു് യാത്രചെയ്തിരുന്നു ഒപ്പം ഇന്ദുവിനേയും കൂട്ടും. ലണ്ടൻ, പാരീസ്, ബർലിൻ തുടങ്ങിയ ലോകത്തിലെ മനോഹരനഗരങ്ങൾ ഇന്ദിര സന്ദർശിച്ചു. അവിടങ്ങളിലെ സുന്ദരങ്ങളായ കാഴ്ചകൾ പത്തു വയസ്സായ ആ പെൺകുട്ടി കണ്ണുനിറയെ കണ്ടു അവൾക്കു് വിസ്മയം തോന്നി.

റഷ്യൻവിപ്ലവത്തിന്റെ പത്താം വാർഷികം ആഘോഷിക്കുന്നു. അതിൽ പങ്കെടുക്കാൻ ക്ഷണം കിട്ടി, നെഹ്റു മോസ്കോവിലേക്കു പോയി. മടങ്ങി വന്നപ്പോൾ, റഷ്യയുടെ തലസ്ഥാനത്തു് താൻ കണ്ടതിനെക്കുറിച്ചെല്ലാം മകൾക്കു പാ

ഞ്ഞുകൊടുത്തു. മോസ്ക്കോകാണാനുള്ള അപൂർവ്വാവസരം നഷ്ടപ്പെട്ടതിൽ ഇന്ദിര വളരെ സങ്കടപ്പെട്ടു.

കമലാ നെഹ്റുവിന്റെ രോഗം മാറി. അവർ ആസ്പത്രിവിട്ടു. മേലിൽ അമ്മയ്ക്കു ഒരു സുഖക്കേടും വരില്ലെന്ന് കരുതി ഇന്ദിര സന്തോഷിച്ചു. ഇനി താമസിച്ചാൽ പററില്ലെന്നായി നെഹ്റുവിന്. അവരുടെ വിദേശവാസം വളരെ നീണ്ടുപോയിരിക്കുന്നു—ഒരു കൊല്ലം ഒമ്പതുമാസം. ഭാര്യയേയും പുത്രിയേയും കൂട്ടി നെഹ്റു നാട്ടിലേക്കു മടങ്ങി.

# 7 വാനരസേന

അച്ഛൻ റഷ്യയിൽനിന്ന് കൊണ്ടുവന്ന കൊടുത്ത ചിത്രകാർഡുകളെല്ലാം ഇന്ദിര സൂക്ഷിച്ചു വച്ചിരുന്നു. പ്രധാനപ്പെട്ട ചില ചിത്രങ്ങൾ തന്റെ എഴുത്തുമേശയ്ക്കു മുകളിലായി ചുവരിന്മേൽ തറച്ചുവെച്ചു. ബാക്കിയുള്ളവ ആൽബത്തിൽ ഒട്ടിച്ചു. ആൽബം ഉണ്ടാക്കുക ഇന്ദിരയ്ക്കൊരു വിനോദമാണ്. പക്ഷേ അതുകൊണ്ടൊക്കെ എത്രദിവസം പോക്കാം? അവൾ പണ്ടെപ്പോലെ വീണ്ടും ചിന്തയിലാണ്ടു.

അച്ഛനും മുത്തച്ഛനും സുഹൃത്തുക്കളും കാരാഗൃഹങ്ങളിലേക്കു പോകും. അതിനുള്ള കാലം വരികയായി. വീണ്ടും ആനന്ദഭവനം നിശ്ശബ്ദമാവും. ഇതൊക്കെയാണവളുടെ ആലോചന. പിടികിട്ടാത്ത ആലോചനകളിൽനിന്ന് പിന്മാറാൻ ഇടക്കൊക്കെ അവളെ സഹായിച്ചതു പുസ്തകവായനയായിരുന്നു. ക്രമേണ വായനയിൽ ഉത്സാഹം കുറഞ്ഞു. കോൺഗ്രസ്സിന്റെ സന്നദ്ധസേന വരിവരിയായി അടിവെച്ചു നീങ്ങുന്ന കാഴ്ച ഇന്ദിരയെ ആകർഷിച്ചു. അവൾക്കും അവരുടെ വേഷം ധരിക്കണം. നിർബ്ബന്ധമായി. അവൾ കാര്യംനേടി. സന്നദ്ധഭടന്റെ ഉടുപ്പു തയ്പിച്ചു. തലമുടി നീളംകുറച്ചു വെട്ടി. ഖദർ ഷർട്ടും കാലുറകളും ഗാന്ധിത്തൊപ്പിയും ധരിച്ചപ്പോൾ അവളൊരു മെലിഞ്ഞ ബാലനെപ്പോലിരുന്നു. ഇന്ദിരയുടെ ഈ വേഷം ഇടയ്ക്കൊരു തമാശയ്ക്കു വക നല്കി.

ചില സംസ്ഥാനങ്ങളിൽനിന്ന് കുറേ കോൺഗ്രസ്സുകാർ ആനന്ദഭവനത്തിൽ വന്നിരുന്നു. പുതിയ വേഷത്തിൽ നില്ക്കുന്ന ഇന്ദിരയെ ചൂണ്ടിക്കാട്ടി മോതിലാൽ നെഹ്റു പറഞ്ഞു.

"ഈ കുട്ടിയെ നിങ്ങൾ അറിയുമോ? ജവാഹറിൻെറ പുത്രൻ" മോത്തിലാൽ പറഞ്ഞതു് തമാശയാണെന്നു പലരും മനസ്സിലാക്കിയില്ല

ഇടക്കിടെ വേഷം മാറുന്നതു് ഇന്ദിരയുടെ സ്വഭാവമായിരുന്നു. പലതരം ഉടുപ്പുകൾ മാറി മാറി അണിയുക എന്നൊരു വിനോദം! ഒന്നു രണ്ടു ദിവസം കഴിഞ്ഞപ്പോൾ അവളൊരു പഞ്ചാബി പെൺകുട്ടിയുടെ വേഷത്തിൽ പ്രത്യക്ഷപ്പെട്ടു. സാൽവാറും, കമ്മീസും പൈജാമയും ആണു് ധരിച്ചിരുന്നതു്. രണ്ടുദിവസം മുമ്പു് തങ്ങൾക്കു് അമളിപററിയതാണെന്നു് മനസ്സിലാക്കാതെ ചിലർ അവളോടു് കാര്യമായിത്തന്നെ ചോദിച്ചു

"നിൻെറ സഹോദരനെവിടെ? ഇന്നു് അവനെ കണ്ടില്ലല്ലോ" ഇന്ദിര പൊട്ടിച്ചിരിച്ചുകൊണ്ടു് അകത്തേക്കോടിപ്പോയി.

നെഹ്റുവിൻെറ അദ്ധ്യക്ഷതയിൽ ചേന്ന ലാഹോർ കോൺഗ്രസ് സമ്മേളനം പൂർണ്ണസ്വാതന്ത്ര്യപ്രമേയം പാസ്സാക്കി. അതിൻെറ പേരിൽ കോൺഗ്രസ് പ്രവർത്തകരെയെല്ലാം അറസ്റ്റ് ചെയ്തുകൊണ്ടിരുന്നു. നെഹ്റു കുടുംബത്തിലെ അംഗങ്ങൾ മുഴുവൻ പല ജയിലുകളിലുമായി. പ്രതീക്ഷിച്ചതുപോലെ ഇന്ദിര തനിച്ചായി. അവൾക്കു് വെറുതെയിരിക്കാൻ വയ്യ.

അന്നത്തെ കോൺഗ്രസ്സാപ്പീസ് ആനന്ദഭവനത്തിൻെറ ഒരു ഭാഗംതന്നെയായിരുന്നു. 'സ്വരാജ്ഭവൻ' എന്നാണാ ഭവനത്തിൻെറ പേർ. മോത്തിലാൽ നെഹ്റു കോൺഗ്രസ് സംഘടനയ്ക്കു് വിട്ടുകൊടുത്തതാണു് അതു്.

ഒരു ദിവസം ഇന്ദിര സ്വരാജ്ഭവനത്തിലേക്കു് കയറിച്ചെന്നു.

"എന്നെ കോൺഗ്രസ്സിൽ അംഗമായി ചേർക്കണം" അവർ പറഞ്ഞു.

"നിനക്കു പന്ത്രണ്ടു വയസ്സല്ലേ ആയിട്ടുള്ളൂ? അംഗമാകാൻ ഇരുപത്തൊന്നു വയസ്സാകണം" അവിടെയുള്ളവരിൽ ഒരാൾ പറഞ്ഞു.

"ചുരുങ്ങിയതു് പതിനെട്ടെങ്കിലും ആകണം" മറ്റൊരാൾ ഇടയിൽ കടന്നു പറഞ്ഞു.

"നിങ്ങൾക്കു് നന്ദി. നിങ്ങളെ ഞാൻ ആറുവർഷത്തിനുള്ളിൽതന്നെ കാണാം." ഇന്ദിര കോപത്തോടെ പറഞ്ഞു വേഗം പുറത്തു കടക്കുകയും ചെയ്തു.

വയസ്സ് ഇരുപത്തൊന്നോ പതിനെട്ടോ ആയിട്ടില്ലെങ്കിലും തനിക്കും ചിലതു പ്രവർത്തിക്കണം. എന്തുകൊണ്ടു് കുട്ടികളുടെ ഒരു സംഘടനയുണ്ടാക്കിക്കൂടാ? പെട്ടെന്നാണു് ഈയൊരാശയം ഇന്ദിരയുടെ മനസ്സിലുദിച്ചതു്.

അയൽപക്കത്തെ കുട്ടികളോടു് സന്തോഷപൂർവ്വം അവൾ വിവരം പറഞ്ഞു. അലഹാബാദിലെ സ്കൂളുകളിലെല്ലാം ആ വാർത്ത പരന്നു. "കുട്ടികളുടെ ഒരു കോൺഗ്രസ്സുണ്ടാകുവാൻ പോകുന്നു. ഇന്ദിരാ നെഹ്റുവാണു്. വിളിച്ചുകൂട്ടുന്നതു്." പട്ടണത്തിലെ മുഴുവൻ കുട്ടികളെയും ഈ സംരംഭം ആവേശം കൊള്ളിച്ചു.

ആദ്യത്തെ യോഗത്തിനു് ധാരാളം ആൺകുട്ടികളും പെൺകുട്ടികളും എത്തിച്ചേർന്നു. ശബ്ദകോലാഹലമായി. അതിനിടയിൽ ഇന്ദിരയുടെ നേരിയ ശബ്ദം കേൾക്കുന്നില്ല. കുട്ടികൾ എന്തുചെയ്യണമെന്നു് അവരോടു് ഇന്ദിരയ്ക്കു് പറയേണ്ടിയിരുന്നു. പെട്ടെന്നു് പുതുമയുള്ള ഒരു വഴിതോന്നി. ഉറക്കെ സംസാരിക്കാൻ കഴിയുന്ന ഒരു കുട്ടിയുണ്ടായിരുന്നു കൂട്ടത്തിൽ. ഇന്ദിര പറയുന്ന വാക്കുകൾ കുട്ടികളുടെ നടുവിൽനിന്നു് ഉച്ച

ത്തിൽ ആവൎത്തിക്കുവാൻ അവനോടാവശ്യപ്പെട്ടു. ഇന്ദിരയുടെ പ്രസംഗം അവനിലൂടെ മാറെറാലിക്കൊണ്ടു.

"എന്നെ കോൺഗ്രസ്സിൽ അംഗമായി ചേൎത്തില്ല എങ്കിലും ഞാൻ രാജ്യത്തിന്നും കോൺഗ്രസ്സിന്നുംവേണ്ടി പ്രവൎത്തിക്കുവാൻ കുട്ടികളുടെ ഒരു സംഘടനയുണ്ടാക്കുകയാണു്. ഏതു കുട്ടിക്കും ഇതിൽ അംഗമാകാം—പക്ഷെ ഇരുപത്തൊന്നുവയസ്സിനു മീതെയുള്ള ആരേയും നമ്മുടെ സംഘടനയിൽ അംഗമാക്കുകയില്ല" പ്രസംഗം അവസാനിച്ചപ്പോൾ നീണ്ട കരഘോഷമുണ്ടായി.

പന്ത്രണ്ടുവയസ്സുമാത്രം പ്രായമായ ഇന്ദിര, കുട്ടികളുടെ ഒരു സംഘടനകെട്ടിപ്പടുത്തു. കോൺഗ്രസ്സിനെ സഹായിക്കുകയായിരുന്നു ഈ സംഘത്തിന്റെ പ്രധാന ജോലി. സന്ദേശങ്ങൾ എഴുതുക, കല്ലച്ചിൽ പകൎപ്പുകളെടുക്കുക. തോരണങ്ങളുണ്ടാക്കുക, ലഘുലേഖകൾ വിതരണം ചെയ്യുക, ഘോഷയാത്രയിൽ പങ്കെടുത്തവൎക്കു് വെള്ളം കൊടുക്കുക, ജോലിത്തിരക്കുള്ള സന്നദ്ധസേനയ്ക്കു് ഭക്ഷണം പാകംചെയ്തുകൊടുക്കുക തുടങ്ങിയ പ്രവൃത്തികൾ കുട്ടികളുടെ സംഘടന ഏറെറടുത്തു നടത്തി. ഇതുകൊണ്ടു് മുതിൎന്നവൎക്കു് മററു പ്രധാനകാൎയ്യങ്ങളിൽ കൂടുതൽ ശ്രദ്ധിക്കാൻ സാധിച്ചു.

മഹാത്മാജിയുടെ ചൎക്കാസംഘത്തിന്നു് ഒരു ബാലവിഭാഗം സംഘടിപ്പിക്കുവാനും ഇന്ദിര മുൻകയ്യെടുത്തു.

ഒരു ദിവസം ഇന്ദിര എന്തോ ആലോചിച്ചുകൊണ്ടിരിക്കുകയാണു്. പെട്ടെന്നു് അമ്മ മുറിയിലേക്കു് കടന്നു വന്നു. മകളുടെ ഇരിപ്പു്കണ്ടു് കമലാനെഹ്റു ചോദിച്ചു.

"രാജ്യം പിടിക്കാനുള്ള ആലോചനയാണോ?"

"അമ്മ കളിയാക്കുകയാണ്. അല്ലേ? ഞാൻ കാര്യമായി തന്നെ ആലോചിക്കുകയാണ്. ഞങ്ങളുടെ സംഘടനയ്ക്കു യോജിച്ച ഒരു പേരു് കണ്ടെത്തുവാൻ" ഇന്ദിര പറഞ്ഞു.

"'എന്തുകൊണ്ടു് 'വാനരസേന' എന്നു് വിളിച്ചുകൂടാ?" അമ്മ അഭിപ്രായപ്പെട്ടു.

ഇന്ദിര പെട്ടെന്നു് പരിഭവിച്ചു. വാനരന്മാർ വികൃതികളാണ്. രാജ്യസേവനം നടത്തുന്ന ഞങ്ങളെ വാനരന്മാരോടുപമിച്ചു് വില കെടുത്തുന്നു. എന്തൊരു പരിഹാസം! എങ്ങനെ സഹിക്കും?

അമ്മ മകളെ വിളിച്ചു് അരികിൽ ചേർത്തു് തലോടി. ലങ്ക ആക്രമിച്ചു്, രാവണന്റെ രാജധാനിയിൽ കടന്നു് സീതയെ വീണ്ടെടുക്കാൻ സഹായിച്ച ഹനുമാന്റെ കഥ വിസ്തരിച്ചു പറഞ്ഞു. ഇന്ദിരയുടെ പരിഭവം തീർന്നു. കൊള്ളാം. നല്ല പേരുതന്നെ. സമ്മതമായി.

ഇന്ദിരാനെഹ്റുവിന്റെ വാനരസേന ഇന്ത്യയൊട്ടുക്കു് അറിയപ്പെട്ടു.

# 8 പിറന്നാൾ സമ്മാനം

1930–ജവാഹർലാൽ നെഹ്റു നയിനി ജയിലിൽ തടവുകാരനായി കഴിയുകയായിരുന്നു. ഇന്ദിരയുടെ അക്കൊല്ലത്തെ ജന്മദിനം അടുത്തെത്തി. പതിവായി പിറന്നാൾസമ്മാനം കൊടുക്കാറുള്ള ആ പിതാവ് ജയിലിൽനിന്ന് എന്തു കൊടുക്കും? മകൾക്കു കൊടുക്കാൻ കഴിയുന്ന ഒരേ ഒരു സമ്മാനമേ അവിടെ അദ്ദേഹത്തിന്റെ കൈയിലുള്ളൂ. ഒരെഴുത്ത്. ഒന്നാന്തരം പിറന്നാൾ സമ്മാനം! അധികമൊന്നും ആലോചിച്ച് വിഷമിച്ചില്ല നെഹ്റു മകൾക്കെഴുതി.

"ഇന്ദിരാ പ്രിയദർശിനിക്ക് പതിമൂന്നാം പിറന്നാളിന്,

നിന്റെ പിറന്നാളിന് സമ്മാനങ്ങളും ശുഭാശംസകളും ലഭിക്കുകയെന്നത് സാധാരണയാണ്. നിനക്കു ശുഭാശംസകൾ എത്രയെങ്കിലുമുണ്ട്. എന്നാൽ നയിനിജയിലിൽ നിന്ന് ഈ എഴുത്തല്ലാതെ എന്തു സമ്മാനമയക്കാൻ എനിക്കു കഴിയും?

ഞാൻ പിന്നെ എന്തു ചെയ്യണം? ഒരെഴുത്തിന് സംഭാഷണത്തിന്റെ സ്ഥാനം ഒരിക്കലും ഉണ്ടാവുകയില്ല. അത് ഒരു ഭാഗത്തുനിന്നുമാത്രമുള്ള ഒരേർപ്പാടാണ്. നിനക്കു ചിന്തിക്കുവാൻ വേണ്ടി, നാം യഥാർത്ഥമായും സംസാരിക്കുമ്പോഴെന്നോണം ഞാനൊരു നിർദ്ദേശം നൽകിയതാണെന്നു മാത്രം ഭാവിച്ചാൽ മതി. അതു് നീ ഓർക്കണം.

ജോവാൻ ഓഫ് ആർക്കിന്റെ കഥ ആദ്യം വായിച്ചപ്പോൾ നീ എത്രമാത്രം ആകൃഷ്ടയായിരുന്നു! ഏതാണ്ടവരെപ്പോലെയാകാൻ നിനക്കു വളരെ ആഗ്രഹമുണ്ടായിരുന്നല്ലോ.

നീ ജനിച്ചവർഷം ചരിത്രത്തിലെ സ്മരണീയമായ വർഷമാണു്. നമ്മുടെ രാജ്യത്തു് നടന്നുകൊണ്ടിരിക്കുന്ന മഹത്തായ സമരത്തിനു് സാക്ഷ്യം വഹിക്കുവാൻ നിനക്കു ഭാഗ്യമുണ്ടായിട്ടുണ്ടു്. വളരെ ധീരവും ശാലീനയുമായ ഒരു അസാധാരണസ്ത്രീയെ അമ്മയായി ലഭിച്ചതിൽ നീ ഭാഗ്യവതിയാണു്. എപ്പോഴെങ്കിലും സംശയത്തിലും വിഷമത്തിലും അകപ്പെടുകയാണെങ്കിൽ നിനക്കു് അവരേക്കാൾ നല്ലൊരു സുഹൃത്തുണ്ടാവുകയില്ല. ഓമനേ് വിട നൽകുക. നീ ഇന്ത്യയുടെ സേവനത്തിൽ ധീരയോദ്ധാവായി വളർന്നുവരിക. എന്റെ മുഴുവൻ സ്നേഹവും ശുഭാശംസകളും."

ജോവാൻ ഓഫ് ആർക്കിന്റെ ജീവചരിത്രം വായിച്ച്, ഇന്ദിര ആവേശംകൊണ്ട കാര്യം മാത്രമല്ല ഈ കത്തിലൂടെ നെഹ്റു ഓർമ്മിപ്പിച്ചതു്. മഹാത്മാഗാന്ധി, ഇന്ത്യൻ സ്വാതന്ത്ര്യത്തിനുവേണ്ടി പ്രവർത്തിക്കാൻ പ്രതിജ്ഞയെടുത്തതും, ലെനിൻ റഷ്യൻ വിപ്ലവം നയിച്ചതും ഇന്ദിര ജനിച്ച വർഷത്തിലാണു്. അതിന്റെ പ്രാധാന്യം കത്തിൽ പ്രത്യേകം സൂചിപ്പിച്ചിരിക്കുന്നു.

1931 ജനുവരി ആദ്യം നെഹ്റു വീണ്ടും കത്തെഴുതി. പുതുവർഷപ്പിറവിയിലെ ആ സമ്മാനം ആദ്യത്തേതിലും അധികം കാര്യങ്ങളടങ്ങിയതായിരുന്നു.

"പ്രിയദർശിനി,

നിനക്കു കുറെയൊക്കെ ഏകാന്തത അനുഭവപ്പെടുന്നുണ്ടാകാം. രണ്ടാഴ്ചയിലൊരിക്കൽ നിനക്കു് അമ്മയെയും എന്നെയും കാണാം. ഞങ്ങൾ തമ്മിലുള്ള സന്ദേശങ്ങൾ കൈമാറാം. ഞാൻ പേനയും കടലാസ്സുമായിരുന്നു് നിന്നെക്കുറിച്ചു് ചിന്തിക്കും. അപ്പോൾ നീ നിശ്ശബ്ദയായി എന്റെ അരികിലെത്തും. നാം പല കാര്യ

ങ്ങളെക്കുറിച്ചും സംസാരിക്കും. ഭൂതകാല ചരിത്ര സംഭവങ്ങൾ മനസ്സിൽ ഓടിയെത്തും. ഭാവി മഹത്തരമാക്കുന്നതിനുള്ള മാർഗ്ഗങ്ങൾ കണ്ടു പിടിക്കുകയും ചെയ്യും”

വീട്ടിൽ ഒററയ്ക്കു കഴിയുന്ന മകളെ ആനന്ദിപ്പിക്കുവാനും. അവൾക്കു അറിവും വിദ്യാഭ്യാസവും നല്കുവാനും നെഹ്റു കത്തുകളെഴുതിക്കൊണ്ടേയിരുന്നു. ഈ ഉദ്ദേശത്തെപ്പററി രണ്ടാമത്തെ കത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. പിന്നീടുള്ള കത്തുകളിലൂടെ ലോകചരിത്രത്തിലെ പ്രധാന സംഭവങ്ങൾ വിവരിച്ചു. ആ കത്തുകളുടെ സമാഹാരമാണ് ‘വിശ്വചരിത്രാവലോകം ഇന്ദിരാ പ്രിയദർശിനിക്ക് പതിമൂന്നാം പിറന്നാളിന് ആശംസകൾ നേർന്നുകൊണ്ടാരംഭിച്ച കത്തുകൾ ഒരുവിശ്വോത്തരകൃതിയായിത്തീർന്നു.

## 9 കുട്ടികളുടെ വിദ്യാലയം

മകളെ ഏതെങ്കിലും വിദ്യാലയത്തിൽ ചേർത്തു പഠിപ്പിക്കണമെന്ന വിചാരം നെഹ്റുവിനെ അലട്ടിക്കൊണ്ടിരുന്നു.

"ഇന്ദിര സ്കൂളിൽ പോകണം. ജയിലിലേക്ക പോകരുതു്"
ഗാന്ധിജി ഉറപ്പിച്ചു പറഞ്ഞു.

ജഹാംഗീർ വക്കീലും, കുവർബായിയും മാതൃകാ ദമ്പതികളാണു്. ദേശീയബോധമുള്ളവരായിരുന്നു അവർ. ആ പാർസി ദമ്പതികൾ പൂനയിൽ ഒരു വിദ്യാലയം സ്ഥാപിച്ചു. 'പ്യൂപ്പിൾസ് ഓൺസ്കൂൾ' എന്നാണതിന്റെ പേർ. അവിടെ, കുട്ടികൾക്കു് വേണ്ട കാര്യങ്ങളെല്ലാം കുട്ടികൾതന്നെ ചെയ്യണം. അതുകൊണ്ടാണു് വിദ്യാലയത്തിനു് ആ പേരിട്ടതു്. പഠന സമ്പ്രദായം, നെഹ്റുവിന്റെ ആശയങ്ങളുമായി പൊരുത്ത മുള്ളതായിരുന്നു. ഗാന്ധിജിയുടെഉപദേശമനുസരിച്ചു് ഇന്ദിരയെ പൂനയിലേക്കയച്ചു പ്യൂപ്പിൾസ് ഓൺസ്കൂളിൽ ഏഴാം ക്ലാസ്സിൽ ചേർത്തു.

കുവർബായി ദയാശീലയായ ഒരു വൃദ്ധയായിരുന്നു. അവർ ഇന്ദിരയെ നല്ലപോലെ ശ്രദ്ധിച്ചു. ചുറുചുറുക്കു്, സൽസ്വഭാവം സാഹോദര്യം എന്നീ ഗുണങ്ങളൊക്കെ ഇന്ദിരയ്ക്കുള്ളതായി, 'മിസ്സിസ് വക്കീൽ' വിവരിച്ചിട്ടുണ്ടു്.

ഇന്ദിര, ഗണിതശാസ്ത്രത്തിൽ നിപുണയായിരുന്നു. ഇംഗ്ലീഷിലും ചരിത്രത്തിലും ഒട്ടും മോശമായിരുന്നില്ല. സാഹിത്യ കൃതികൾ വായിക്കുന്നതിലും ആസ്വദിക്കുന്നതിലും അവൾ ഏതു കുട്ടിയേക്കാളും മുമ്പിലായിരുന്നു. സ്കൂൾ സാഹിത്യസമാജത്തിന്റെ സിക്രട്ടറിയായി. ഒന്നു രണ്ടു നാടകങ്ങളിൽ അഭിനയിച്ചു. വിദ്യാർത്ഥികളുടെ നേതാവുമായി.

കളികളിലും കായികവിനോദങ്ങളിലും ഇന്ദിര താൽപര്യം പ്രദർശിപ്പിച്ചു. കുന്നു് കയറുക, അവൾക്കേററവും താൽപര്യമുള്ള വ്യായാമമായിരുന്നു. അവിടെ അടുത്താണു് സിംഹഗഢ് കോട്ട! ഒഴിവുദിവസങ്ങളിൽ കോട്ടയിലേക്കു കുന്നിൻ ചരിവിലൂടെ കയറുകയും ഓടിയിറങ്ങുകയും ചെയ്തിരുന്നു.

പ്രായം കുറഞ്ഞ കുട്ടികളെ ഉടുപ്പണിയിക്കുക, അവരുടെ തലമുടി ചീകിക്കെട്ടിക്കൊടുക്കുക, പഠിപ്പിൽ സഹായിക്കുക. ഇങ്ങിനെയുള്ള കാര്യങ്ങളെല്ലാം ഇന്ദിര സന്തോഷത്തോടെ ചെയ്തു.

വിദ്യാർത്ഥിനികളെല്ലാം പല കാര്യങ്ങൾക്കും ഇന്ദിരചേച്ചിയെ ആശ്രയിച്ചു കൊണ്ടിരുന്നു. എപ്പോഴും അവൾ അവരുടെ കൂടെത്തന്നെ കഴിച്ചു കൂട്ടി.

രാത്രിയിൽ ഇന്ദിര തനിച്ചാകും. അപ്പോൾ ജയിലിൽ കഴിയുന്ന അച്ഛനെ ഓർക്കും. രോഗശയ്യയിലോ ജയിലിലോ ആയിക്കഴിയുന്ന അമ്മയേയും. വിളക്കുകൾ അണഞ്ഞാൽ അവൾ പതുക്കെ കരയുകയായി. കരച്ചിലിന്റെ ശബ്ദം ഒതുക്കാൻ കമ്പിളികൊണ്ടു് വായ പൊത്തുകയായിരുന്നു പതിവു്.

# 10 പ്രശസ്ത വിജയം

മുത്തച്ഛൻ മരിച്ചു. ഇന്ദുവിന്റെ മുഖം മങ്ങി. സ്വന്തപ്പെട്ട ഒരാളുടെ മരണം അവൾ അനുഭവിക്കുന്നതു് ആദ്യമായിട്ടാണു്. പ്രിയപ്പെട്ട മുത്തച്ഛൻ ഇല്ലാതായിക്കഴിഞ്ഞു. അതോർക്കുക പ്രയാസമായിത്തീർന്നു.

"നീ എന്റെ മകളാണു്; നീ എന്റെ മകനുമാണു്" മുത്തച്ഛൻ അവളോടു് പറയാറുണ്ടായിരുന്നു. ഇപ്പോൾ അദ്ദേഹം ഇല്ല. പിടിച്ചുനിർത്താൻ പററാത്ത ചിന്തകൾ അവളെ കുഴക്കി.

ദുഃഖഭാരവുമായി സ്കൂളിലേക്കു് ഇന്ദിര മടങ്ങിച്ചെന്നു. പതുക്കെ പതുക്കെ അവൾ പുസ്തകങ്ങളിലേക്കു് തിരിഞ്ഞു. അച്ഛൻ പിന്നെയും ജയിലിലായി. ഗാന്ധിജി പുറത്തുണ്ടായിരുന്നു. 1932-ൽ ഗാന്ധിജിയേയും അറസ്റ്റു് ചെയ്തു. പൂനക്കടുത്തുള്ള യർവാദാജയിലിൽ പാർപ്പിച്ചു. നാടുനീളെ അറസ്റ്റും മർദ്ദനവും ഉണ്ടായി.

മഹാത്മാഗാന്ധി ജയിലിൽ ഉപവാസം ആരംഭിച്ചു. ആ വാർത്ത പത്രത്തിൽ കണ്ടപ്പോൾ ഇന്ദിര സ്തംഭിച്ചുപോയി. മരണംവരെ ഉപവാസം അനുഷ്ഠിക്കുക! അതോർത്തപ്പോൾ അവൾ പേടിച്ചു വിറച്ചു. ബാപ്പു മരിക്കുകയാണെങ്കിലോ? ഇന്ത്യക്കെന്തു സംഭവിക്കും? അവളുടെ തല കറങ്ങി.

ഹിന്ദുമതത്തിലെ താഴ്ന്ന ജാതിക്കാരെ അധഃകൃതരെന്നാണു് വിളിച്ചു വരുന്നതു്. അധഃകൃതരോടുള്ള അന്നത്തെ പെരുമാററം വളരെ മോശമായിരുന്നു. ഒരു വലിയ വിഭാഗം ആളുകളെ ജാതിയുടെ പേരിൽ തൊട്ടുകൂടാത്തവരായും തീണ്ടിക്കൂടാത്തവരായും അകററിനിർത്തിയിരുന്നു. അയിത്താചരണം

എന്ന ഈ സമ്പ്രദായം ഇല്ലാതാക്കാൻ ഗാന്ധിജി അങ്ങേയററം പരിശ്രമിച്ചു. പെട്ടെന്ന് ബ്രിട്ടീഷ് പ്രധാനമന്ത്രി, അധഃകൃതരെ ഹിന്ദുക്കളിൽ നിന്നും വേർതിരിച്ചുനിർത്തുന്ന ഒരു ത്തരവ് പുറപ്പെടുവിച്ചു അതിനെ പ്രതിഷേധിച്ചുകൊണ്ടായിരുന്നു ഗാന്ധിജിയുടെ ഉപവാസം.

യർവാദാ സ്കൂളിന്നടുത്തായിരുന്നു. ഇന്ദിര സ്കൂളിൽനിന്നു അവധിയെടുത്ത് ജയിലിൽ ചെന്നു മഹാത്മാജിയെ സന്ദർശിച്ചു നിരാഹാരവ്രതം അനുഷ്ഠിക്കുന്ന 'ബാപ്പു'വിനെ കണ്ടപ്പോൾ ഇന്ദിരയ്ക്ക് കഠിനമായ മനഃപ്രയാസം അനുഭവപ്പെട്ടു. ജവാഹർലാലിന്റെ പുത്രിക്ക് തന്നെക്കുറിച്ചുള്ള ആശങ്ക മഹാത്മജി മനസ്സിലാക്കി. അദ്ദേഹം ജവാഹർലാലിനയച്ച ഒരു കമ്പി സന്ദേശത്തിൽ ഇന്ദുവിനെപ്പററി ഇങ്ങനെ പറഞ്ഞുരുന്നു.

"ഇന്ദുവിനെ കണ്ടു. അവൾ സന്തോഷമായിരിക്കുന്നു. കുറച്ചു തടിച്ചിട്ടുമുണ്ട്. സുഖംതന്നെ"

ബാപ്പു പ്രസന്നനായിരിക്കണമെന്നു കരുതി ഇന്ദു സന്തോഷം നടിച്ചതായിരുന്നു. അദ്ദേഹം രക്ഷപ്പെടണം. അതിന് അവൾക്ക് എന്ത് ചെയ്യാൻ കഴിയും? അതായി അവളുടെ ചിന്ത

ഗാന്ധിജിയുടെ ഉപവാസം ഇന്ത്യയെ ഉണർത്തി. എല്ലാവരുടെയും ശ്രദ്ധ യർവാദാജയിലിലേക്കു തിരിഞ്ഞു. മഹാത്മാജിയെ അനുകൂലിച്ച്, അനേകായിരം ആളുകൾ ഒരു ദിവസത്തെ ഉപവാസം അനുഷ്ഠിച്ചു. ഇന്ദിരയും അവരുടെ അദ്ധ്യാപികയായ മിസ്സിസ് വക്കീലിനോടൊപ്പം ഉപവാസത്തിൽ പങ്കുകൊണ്ടു. ഗാന്ധിജിയുടെ ആയുസ്സിനു വേണ്ടി പ്രാർത്ഥിക്കാൻ

ചേൎന്ന യോഗത്തിൽ അയിത്താചരണത്തെ എതിൎത്തുകൊണ്ടു്. അവരും പ്രസംഗിച്ചു.

“ബാപ്പുവിന്നാവശ്യമുള്ളതു് നമ്മുടെ പ്രാൎത്ഥനയല്ല; പ്രവൃത്തിയാണു്. അദ്ദേഹത്തിന്റെ ജീവൻ രക്ഷിക്കാൻ നാം കഴിയുന്നതൊക്കെ ചെയ്യണം.”

പിറേറന്നു രാവിലെ സ്കൂളിലെ തൂപ്പുകാരിയുടെ മകളെ ഇന്ദിര കൂട്ടുകാരിയായി സ്വീകരിച്ചു. ആ കുട്ടിയെ അനുജത്തിയെപ്പോലെ കൊണ്ടു നടന്നു. ദരിദ്രയായ ആ പെൺകുഞ്ഞു് നാറുന്ന കീറത്തുണിയാണു് ഉടുത്തിരുന്നതു്. അവളെ, ഇന്ദിര നല്ലവണ്ണം തേച്ചു കുളിപ്പിച്ചു. തലമുടി, എണ്ണ പുരട്ടി ചീകി കെട്ടിക്കൊടുത്തു. ഉള്ള പണംകൊണ്ടു്, വൃത്തിയുള്ള പുതിയ ഉടുപ്പുകൾ വാങ്ങി ഇടുവിച്ചു. ആ അയിത്തജാതിക്കാരിയുടെ മകളെ രാത്രി തന്റെ അരികിൽ കിടത്തി. ഇതൊക്കെക്കണ്ടു് മററു് വിദ്യാൎത്ഥിനികൾ വിസ്മയിച്ചു. തൂപ്പുകാരിപ്പെൺകുട്ടിയുടെയും തന്റെയും മനസ്സു് ഒത്തുചേൎന്നപ്പോൾ തികഞ്ഞ ശാന്തിയും സംതൃപ്തിയും ഇന്ദിരയ്ക്കു് ഉണ്ടായി.

അഞ്ചുദിവസം കഴിഞ്ഞു ഒത്തുതീൎപ്പുണ്ടായി. മഹാത്മാജി ഉപവാസം അവസാനിപ്പിച്ചു.

ഇത്തരം കാൎയ്യങ്ങളിൽ ഇടയ്ക്കിടെ ഏൎപ്പെട്ടുകൊണ്ടിരുന്നെങ്കിലും, ഇന്ദിര പഠിപ്പിൽ ശ്രദ്ധിക്കാതിരുന്നില്ല. നാലുവൎഷത്തെ പഠനം, മൂന്നുവൎഷംകൊണ്ടു് പൂൎത്തിയാക്കി. ബോംബെ സൎവ്വകലാശാലയുടെ മെട്രിക്കുലേഷൻ പരീക്ഷക്കെഴുതി പ്രശസ്തവിജയം കരസ്ഥമാക്കി.

## 11 വിശ്വഭാരതിയിൽ

ആറാമത്തെ ജയിൽവാസം കഴിഞ്ഞു് നെഹ്റു പുറത്തു വന്നു. വളരെനാളുകളോളം സ്വതന്ത്രനായിരിക്കാൻ സാധിക്കില്ലെന്നു് അദ്ദേഹത്തിനറിയാം. അച്ഛന്റെ മരണശേഷം കുടുംബകാര്യങ്ങൾ വേണ്ടപോലെ ശ്രദ്ധിക്കപ്പെട്ടിരുന്നില്ല. എല്ലാം ഒന്നു് ചിട്ടയിൽകൊണ്ടുവരാൻ തക്കവണ്ണം കുറച്ചുപണം കൂടിയേ തീരൂ. ഭാര്യയുടെ പക്കലുള്ള ആഭരണങ്ങളും, ഏതാനും വീട്ടുസാമാനങ്ങളും വിററു് നെഹ്റു ആവശ്യങ്ങൾ നിർവ്വഹിച്ചു. അമ്മ, മകൾക്കു് കൊടുക്കാൻ സൂക്ഷിച്ചുവെച്ച ആഭരണങ്ങളുണ്ടു് അച്ഛൻ വിററതു്. ഇതറിഞ്ഞു് ഇന്ദിര സന്തോഷിച്ചതേ ഉള്ളൂ. ആ പ്രിയ പുത്രിക്കു് അച്ഛനേക്കാൾ വിലപ്പെട്ടതല്ല ഏതാഭരണങ്ങളും.

നെഹ്റുവിനു് കല്ക്കത്തയിൽ കുറേ സുഹൃത്തുക്കളുണ്ടു്. അവരെയെല്ലാം കാണുന്നതിനു് നെഹ്റു കല്ക്കത്തയിലേക്കു പോയി. സുഹൃത്തുക്കളെ സന്ദർശിച്ചു; ഒന്നു രണ്ടു പൊതുയോഗങ്ങളിൽ പ്രസംഗിക്കുകയും ചെയ്തു. മൂന്നു ദിവസം കഴിഞ്ഞു് അദ്ദേഹം ശാന്തിനികേതനത്തിലേക്കു തിരിച്ചു.

ശാന്തിനികേതനത്തിലെ വിശ്വഭാരതി ഒരു വിശ്വവിദ്യാലയമാണു്. രവീന്ദ്രനാഥ ടാഗോറാണു് അതിന്റെ സ്ഥാപകൻ. ടാഗോർ താമസിച്ചതും അവിടെത്തന്നെയായിരുന്നു. 'ഗുരുദേവൻ' എന്നാണു് അധികംപേരും ടാഗോറിനെ വിളിയ്ക്കുക.

ഇന്ദിരയെ വിശ്വഭാരതിയിൽചേർത്തു പഠിപ്പിക്കണം. ഇക്കാര്യം നെഹ്റു ടാഗോറിനെ അറിയിച്ചു. അലഹബാദിലെത്തി ഏതാനും ദിവസം കഴിഞ്ഞപ്പോൾ നെഹ്റുവിനെ അറസ്റ്റുചെയ്തു് കല്ക്കത്തക്കു് കൊണ്ടുപോയി.

ഇന്ദിര മെട്രിക്കുലേഷൻ പരീക്ഷ പാസ്സായി. ഇനി എന്തു ചെയ്യണം?' അച്ഛന്റെ അഭിപ്രായവും ഉപദേശവും എന്തെന്നറിയാൻ അവൾ കാത്തിരുന്നു. വിശ്വഭാരതിയിൽ ചേരാൻ ഉപദേശിച്ചുകൊണ്ട് ആലിപ്പൂർ ജയിലിൽ നിന്നു് നെഹ്റു എഴുതി.

1934-ജൂലായിൽ ഒരു ദിവസം, ഇന്ദിര ശാന്തിനികേതനത്തിൽ എത്തി. വിശ്വഭാരതത്തിലെ ആർട്ട്സ് വിഭാഗത്തിൽ ആദ്യവർഷത്തിലെ വിദ്യാർത്ഥിനിയായി ചേർന്നു. താമസിക്കുവാൻ പെൺകുട്ടികളുടെ ഹോസ്റ്റലിൽ സ്ഥലം അനുവദിക്കപ്പെട്ടു.

ഇന്ദിര വരുന്നുണ്ടെന്ന വിവരം അവിടെ മുൻകൂട്ടി അറിഞ്ഞിരുന്നു. വിദ്യാർത്ഥിനികളുടെ അന്നത്തെ സംസാരം ഇന്ദിരാ നെഹ്റുവിനെപ്പററിമാത്രമായിരുന്നു അവർ ഹോസ്റ്റലിന്റെ മുററത്തു് കൂട്ടംചേർന്നു് വർത്തമാനം പറഞ്ഞു് നില്ക്കുകയായിരുന്നു. പെട്ടെന്നു് വൃക്ഷങ്ങൾക്കിടയിലെ വഴിയിലൂടെ ഒരു പെൺകുട്ടി നടന്നുവരുന്നതു കണ്ടു. പൊട്ടിച്ചിരികൾ പെട്ടെന്നു് നിലച്ചു. ഇന്ദിര നടന്നു് നടന്നു് ഹോസ്റ്റലിന്റെ സമീപത്തെത്തി.

ഓറഞ്ചു് നിറം, വിളറിയ മുഖം. ഏതാണ്ടു് പതിനാറു് വയസ്സു് പ്രായം. പരുക്കൻ ഖദർസാരി ധരിച്ചിരുന്നു. കാലുകളിൽ ചെരിപ്പില്ല. ഒരു കയ്യിൽ ചെറിയൊരു തോൽപ്പെട്ടി. മററെ കയ്യിൽ ഒരു കിടക്കയുടെ കെട്ടു്.

പെൺകുട്ടികൾക്കു് സംശയമായി.

“അവൾ ആരാണു് ?” ഒരു കുട്ടി മററൊരു കുട്ടിയോടു് ചോദിച്ചു “അതു് ഇന്ദിര തന്നെയാണെന്നാണു് എന്റെ ഊഹം” മറേറ കുട്ടി പറഞ്ഞു

"ആവാൻ ഇടയില്ല." ആദ്യത്തേവൾ വീണ്ടും പറഞ്ഞു. "ഞാൻ ഹോസ്റ്റലിൽ താമസിക്കാൻ വന്നതാണു്." പുതുതായി വന്ന കുട്ടി എല്ലാവരോടുമായി പറഞ്ഞു.

"ഇന്ദിരാനെഹ്റുവാണോ ?" ഒരു കുട്ടി ചോദിച്ചു.

"അതേ, ഞാൻ തന്നെയാണു് ഇന്ദിരാനെഹ്റു" ഉത്തരം കേട്ടപ്പോൾ വിദ്യാർത്ഥിനികളെല്ലാം മുഖത്തോടുമുഖം നോക്കി.

പരിഷ്കാരിയായൊരു കൊച്ചു മദാമ്മയെയാണു് പെൺകുട്ടികൾ പ്രതീക്ഷിച്ചിരുന്നതു്. അവരുടെ അഭിപ്രായം അതിവേഗം മാററാൻ ഇന്ദിരയ്ക്കു് സാധിച്ചു ഹോസ്റ്റലിലെ അന്തേവാസിയെന്ന നിലയിൽ തൻെറ പ്രായത്തിലുള്ള കുട്ടികളിൽ ഒരുവളായി അവൾ ജീവിച്ചു. വിശാലഭാരതിയിലെ ദിനചര്യയുമായി ഇന്ദിര നല്ലവണ്ണം ഇണങ്ങിച്ചേർന്നു.

പഠിപ്പിൽ ഇന്ദിര വളരെ താൽപര്യം കാണിച്ചു. സാധാരണ ക്ലാസ്സുകൾക്കു പുറമേ ചിത്രരചനയും സംഗീതവും നൃത്തവും അഭ്യസിക്കണമെന്ന ആഗ്രഹം അവൾക്കുണ്ടായി കലാഭവനത്തിൽ അവൾ ചേർന്നു. ഇതിനിടയിൽ കൂട്ടുകാരികളുടെ കുസൃതിത്തരങ്ങളിലും തമാശകളിലും അവൾ പങ്കെടുക്കാതിരുന്നില്ല

ഇന്ദിരയുടെ പഠിപ്പിനെക്കുറിച്ചു് ഗുരുദേവൻ കൂടക്കൂടെ അന്വേഷിക്കാറുണ്ടായിരുന്നു. കല, സാഹിത്യം, സംസ്കാരം ഇവയെക്കുറിച്ചെല്ലാം ടാഗോറിൻെറ വീക്ഷണം എന്താണെന്നു് ഇന്ദിര മനസ്സിലാക്കി. ഗുരുദേവനു് ഇന്ദിരയെ വളരെ കാര്യമായിരുന്നു. ഇന്ദിരയാകട്ടെ ഗുരുദേവനെ അങ്ങേയററം ആദരിച്ചു.

ഒരിക്കൽ ഇന്ദിര ഇങ്ങനെ പറഞ്ഞു.

"എൻെറ അച്ഛൻെറ ശ്രദ്ധകൊണ്ടു് ഞാൻ സാഹിത്യലോകവുമായി പരിചയപ്പെട്ടു." കലയുടെ ഹൃദയഹാരിയായ പ്രപഞ്ചം എനിക്കായി ഗുരുദേവ് ടാഗോർ തുറന്നുതന്നു.

ടാഗോറിന്റെ ഉപദേശമനുസരിച്ച് ഇന്ദിര മണിപുരി നൃത്തം പഠിക്കാൻ തുടങ്ങി. കലാപരിപാടികളിൽ അവൾ കൂടുതൽ ഇഷ്ടപ്പെട്ടിരുന്നത് മണിപുരി നൃത്തമാണ്. ഒരു വസന്തോത്സവത്തിന് പ്രദർശിപ്പിച്ച രണ്ടിനം സംഘനൃത്തങ്ങളിൽ ഇന്ദിരയും പങ്കെടുത്തു. കാണികളുടെ കൂട്ടത്തിൽ അവളുടെ അച്ഛന്റെ സഹോദരി വിജയലക്ഷ്മിപണ്ഡിറ്റും ഉണ്ടായിരുന്നു. നൃത്തം വളരെ കേമമായെന്ന് അവർ പിന്നീട് ഇന്ദിരയോട് പറഞ്ഞു.

വിശ്വഭാരതിയിൽ പതിവായി നവവത്സരദിനം കൊണ്ടാടാറുണ്ട്. അക്കൊല്ലത്തെ ആഘോഷങ്ങളിൽ ഇന്ദിരയുടെ ഒരു നൃത്തപരിപാടിയും ചേർത്തു. നൃത്തവേദിയിൽ ആദ്യമായി ഒററക്കു പ്രത്യക്ഷപ്പെടാനുള്ള അവസരം കിട്ടി. അതോർത്തു അവളുടെ മനസ്സിൽ ആഹ്ലാദത്തിന്റെ വേലിയേററം തന്നെയുണ്ടായി. മനോഹരമായ മണിപുരി വേഷവിധാനങ്ങൾ തയ്യാറാക്കി. എല്ലാവരും വൈകുന്നേരത്തെ ആഘോഷത്തിനു വേണ്ട ഏർപ്പാടുകളിൽ മുഴുകി.

ഇന്ദിര കലാഭവനത്തിന്റെ അണിയറയിൽ, നൃത്തത്തിന്റെ വിഷമകരമായ ചില ഭാഗങ്ങൾ അഭ്യസിക്കുകയായിരുന്നു. പെട്ടെന്നൊരു സന്ദേശവാഹകൻ കടന്നുവന്നു.

“ഗുരുദേവനു് താങ്കളെ ഉടൻ കാണണം.” ഇന്ദിരയോട് അവൾ പറഞ്ഞു. ഇന്ദിര ടാഗോറിന്റെ അടുക്കലെത്തി. നെഹ്റു ജയിലിൽനിന്ന് അയച്ച കമ്പിസന്ദേശം അവളുടെ കയ്യിൽ കൊടുത്തു

“കമലയ്ക്കു് രോഗം കൂടുതലാണ്. ഇന്ദിരയെ ഉടൻ അലഹബാദിലേക്കയക്കണമെന്നപേക്ഷിക്കുന്നു” ഇതാണ് സന്ദേശ

ത്തിന്റെ ഉള്ളടക്കം. ഇന്ദിരയുടെ കയ്യിൽനിന്ന് ആ കടലാസ്സ് താഴെ വീണുപോയി. പക്ഷെ അവൾ ധൈര്യംകെട്ട് വീണില്ല.

ഗുരുദേവനോട് വിടവാങ്ങി ഇന്ദിര ഹോസ്റ്റലിലേക്കു ചെന്നു. "ഇന്ദിര പോവുകയാണ്. വൈകുന്നേരത്തെ ആഘോഷങ്ങളിൽ പങ്കെടുക്കില്ല എന്ന വിവരം കലാലയം മുഴുവൻ അറിഞ്ഞു. ആഹ്ലാദം അലതല്ലിയിരുന്ന അന്തരീക്ഷത്തിൽ വേർപാടിന്റെ വേദന വ്യാപിച്ചു. ഇന്ദിര സുഹൃത്തുക്കളോട് യാത്ര ചോദിച്ചു. വിദ്യാർത്ഥിനികളുടെ കണ്ണിൽ വെള്ളം നിറഞ്ഞു. കുതിരവണ്ടി നീങ്ങി. അതാ ആ പാട്ട് കേൾക്കുന്നു. അവളുടെ നൃത്തത്തിന് പാടാനിരുന്ന പിന്നണിഗാനം. മററു ബാലികമാർ അത് പാടിപ്പരിശീലിക്കുന്നു ടാഗോറിന്റെ ഗാനത്തിലെ ആ വരികളുടെ സാരം ഏതാണ്ടിങ്ങനെയാണ്.

"ഹേ സഞ്ചാരി നിങ്ങളെവിടെനിന്നു വരുന്നു ?

ഹേ സഞ്ചാരി നിങ്ങളെവിടെ പോകുന്നു ?"

വളരെ ദൂരത്തോളം ആ ഗാനത്തിന്റെ അല ഇന്ദിരയെ പിന്തുടന്നു.

# 12. ശ്മശാനയാത്ര

ഇന്ദിര വീട്ടിലെത്തി. അമ്മയുടെ കിടപ്പുകണ്ടു് അവർ അതിയായി ദുഃഖിച്ചു. ഡോക്ടർമാരും നേഴ്സ്മാരും അമ്മയെ വേണ്ടപോലെ ശുശ്രൂഷിക്കുന്നുണ്ടു്. എങ്കിലും രോഗത്തിനു് യാതൊരു കുറവും കണ്ടില്ല. ഇന്ദിര അമ്മയുടെ സമീപത്തുതന്നെ സമയം ചെലവഴിച്ചു. അവർ പലതും പറഞ്ഞുകൊണ്ടിരുന്നു. ഇരുമ്പഴികൾക്കുള്ളിൽ തടവുകാരനായി കഴിയുന്ന അച്ഛനെക്കുറിച്ചു് അവർ സംസാരിച്ചു.

കമലാനെഹ്റുവിന്റെ രോഗവാർത്ത സർക്കാരിന്നൊരു പ്രശ്നമായി. ഭാര്യയെക്കണ്ടുവരാൻ മാത്രം ആവശ്യമായ ദിവസത്തേക്കു നെഹ്റുവിനെ ജയിലിൽനിന്നു് വിട്ടു.

കമലയുടെ രോഗസ്ഥിതി കണ്ടു നെഹ്റു അമ്പരന്നു. അദ്ദേഹം വന്നതിൽപിന്നെ കമലയുടെ രോഗം കുറഞ്ഞു. അച്ഛൻ ആനന്ദഭവനത്തിൽ ഉണ്ടായിരിക്കുന്നതു് ഇന്ദിരയ്ക്കും വലിയ സഹായമായി. എന്നാൽ നെഹ്റുവിനു് വളരെ ദിവസങ്ങളൊന്നും അനുവദിക്കപ്പെട്ടില്ല. പതിനൊന്നാമത്തെ ദിവസം പോലീസുദ്യോഗസ്ഥൻ വന്നു് നെഹ്റുവിനെ ജയിലിലേക്കുതന്നെ കൂട്ടിക്കൊണ്ടുപോയി.

കമലാനെഹ്റുവിന്റെ രോഗം വീണ്ടും വർദ്ധിച്ചു. അവരെ അൽമോറയ്ക്കടുത്തുള്ള 'ഭോവലി' സാനറ്റോറിയത്തിലേക്കു കൊണ്ടുപോയി. അതുകൊണ്ടും ഫലമുണ്ടായില്ല. ഡോക്ടർമാരുടെ ഉപദേശമനുസരിച്ചു് അവരെ ജർമ്മനിയിലെ ബാഡൻവീലറിലേക്കയച്ചു. അമ്മയെ ശുശ്രൂഷിക്കാൻ ഇന്ദിരയുംകൂടെ പോയി.

പ്രസിദ്ധമായ ചികിത്സാകേന്ദ്രമാണു് ബാഡൻവീലർ. പക്ഷേ അവിടത്തെ ചികിത്സയും, കമലാനെഹ്റുവിന്റെ രോ

ഗത്തിന്നു് ആശ്വാസം നൽകിയില്ല. മാത്രമല്ല, അവരുടെ ആരോഗ്യം പൂർവ്വാധികം വഷളാവുകയും ചെയ്തു. ഇന്ദിരയ്ക്കു് സങ്കടമായി. അവൾ അച്ഛന്നു് ഒരു കേബിൾസന്ദേശം അയച്ചു. അതു് കിട്ടിയ ഉടനെ ശിക്ഷയുടെ ശേഷിച്ച കാലം ഇളവുചെയ്തു് നെഹ്റുവിനെ അൽമോറ ജയിലിൽനിന്നു് വിട്ടയച്ചു.

തീവണ്ടിയിലും വിമാനത്തിലും മാറി മാറി യാത്രചെയ്തു് നാലാമത്തെ ദിവസം നെഹ്റു ബാഡൻവീലറിൽ എത്തി. ഭർത്താവിനെ കണ്ടപ്പോൾ കമല പുഞ്ചിരിച്ചു. കുറച്ചുദിവസം കഴിഞ്ഞു് അവരെ അവിടെനിന്നും സ്വിറ്റ്സർലാൻഡിലെ ലൂസാനിൽ ഉള്ള സാനിറ്റോറിയത്തിൽ കൊണ്ടുചെന്നാക്കി. വിവരമറിഞ്ഞു് ലണ്ടനിൽ സാമ്പത്തികശാസ്ത്രം പഠിക്കുകയായിരുന്ന ഫിറോസ് ഗാന്ധിയും എത്തിച്ചേർന്നു. ബാല്യകാലം മുതൽക്കേ അദ്ദേഹം ആനന്ദഭവനത്തിലെ നിത്യസന്ദർശകനായിരുന്നു.

1936—ഫെബ്രുവരി 28-ാം തീയതി കാലത്തു് കമലയുടെ രോഗം പെട്ടെന്നു് വർദ്ധിച്ചു. അവരെ രക്ഷിക്കാൻ, ഡോക്ടർ ഭഗീരഥപ്രയത്നം ചെയ്തു. നെഹ്റുവും മകളും ഫിറോസ് ഗാന്ധിയും അവരുടെ അടുത്തുതന്നെയുണ്ടായിരുന്നു. നോക്കിനില്ക്കേ, ഭർത്താവിനേയും പുത്രിയേയും തീരാദുഃഖത്തിൽ തള്ളിവിട്ടുകൊണ്ടു്, കമലാനെഹ്റു അന്ത്യശ്വാസം വലിച്ചു. ഇന്ദിര പൊട്ടിക്കരഞ്ഞു. മകളെ ആശ്വസിപ്പിക്കാൻ നെഹ്റു പണിപ്പെട്ടു. മൃതദേഹം ശ്മശാനത്തിലേക്കു കൊണ്ടുപോയി. വിവരമറിഞ്ഞു് വന്നുചേർന്ന സുഹൃത്തുക്കളും ശ്മശാനയാത്രയിൽ പങ്കുകൊണ്ടു. അലാഹാബാദിൽനിന്നു് ആരംഭിച്ച അമ്മയുടെ ജീവിതയാത്ര ലൂസാനിലെ ശ്മശാനത്തിൽ ചെന്നവസാനിച്ചു. തീജ്ജ്വാലകൾ പൊങ്ങി. ഇന്ദിര വിറകൊണ്ടുനിന്നു. അല്പസമയത്തിനുള്ളിൽ അമ്മയുടെ ശരീരം ചെറിയൊരു ചാമ്പൽക്കൂമ്പാരമായി മാറി. ആ ചിതാഭസ്മം വാരിയെടുക്കാൻ അച്ഛനെ

സഹായിച്ചുകൊണ്ടിരിക്കെ, അതിൽ ഇന്ദിരയുടെ കണ്ണുകളിൽ നിന്നു് ചുടുനീർ അടർന്നുവന്നു.

സുഹൃത്തുക്കളെല്ലാം പിരിഞ്ഞു. അച്ഛനും മകളും മാത്രം ബാക്കിയായി. അവർ ലൂസാൻവിട്ടു. മോൺട്രോവിൽ ചെന്നു് താമസിച്ചു. കുറച്ചു ദിവസം കഴിഞ്ഞു് ഇന്ദിരയെ സ്വിററ്സർലാൻഡിലെ ഒരു വിദ്യാലയത്തിൽ ചേർത്തു് നെഹ്റു നാട്ടിലേക്കു മടങ്ങി.

# 13 കൂടിക്കാഴ്ച

1936-ന്റെ അവസാനം. ഇന്ദിര സ്വിററ്സർലാൻറിൽ നിന്ന് ലണ്ടനിലെത്തി. അവിടെ പഴയൊരു കൂട്ടുകാരിയെ കണ്ടുമുട്ടി. ശാന്താഗാന്ധി. ഗുജറാത്തുകാരിയാണ്. ലണ്ടനിൽ പഠിച്ചുകൊണ്ടിരുന്നു. രണ്ടുപേരും പൂനയിലെ പ്യൂപ്പിൾസ് ഓൺസ്കൂളിൽ പഠിച്ചിരുന്ന കാലം മുതല്ക്കേ ഉററസുഹൃത്തുക്കളാണ്. ലണ്ടനിൽ ഒരു വാടകമുറി അവർ പങ്കിട്ടെടുത്തു.

ഇന്ദിര ഓക്സ്ഫോർഡ് സർവ്വകലാശാലയിലേക്കുള്ള പ്രവേശന പരീക്ഷക്ക് പഠിച്ചുകൊണ്ടിരുന്നു. ആനന്ദഭവനത്തിലെ സൌകര്യങ്ങളൊന്നും, ലണ്ടനിൽ അവളാഗ്രഹിച്ചില്ല. അച്ഛന്റെ ധനസ്ഥിതി അവൾക്ക് നന്നായറിയാം.

മോത്തിലാൽ മരിക്കുമ്പോൾ സ്വത്തെന്ന് പറയാൻ ആനന്ദഭവനം മാത്രമേ ജവാഹർലാലിന് കിട്ടിയിരുന്നുള്ളൂ. മോത്തിലാലിന്റെ സമ്പാദ്യം മുഴുവൻ രാഷ്ട്രീയ പ്രവർത്തനങ്ങൾക്കായി ചെലവഴിച്ചു. തന്റെ പുസ്തകങ്ങളുടെ പ്രസിദ്ധീകരണക്കാരിൽനിന്ന് കിട്ടിയതുമാത്രമായിരുന്നു നെഹ്റുവിന്റെ വരുമാനം. കഷ്ടിച്ചു ജീവിക്കാൻ കഴിയുന്ന സംഖ്യമാത്രമേ മക്കൾക്കയച്ചുകൊടുക്കാൻ നെഹ്റുവിന് സാധിച്ചുള്ളൂ. ആ സ്ഥിതിയിൽ തനിക്ക് സർവ്വകലാശാലാ വിദ്യാഭ്യാസം നല്കാൻ മുതിർന്ന പിതാവിനോട് ഇന്ദിരയ്ക്ക് പ്രത്യേകം കൃതജ്ഞതയുണ്ടായി.

ലണ്ടനിൽ ഇന്ദിരയുമൊത്ത് കഴിച്ചുകൂട്ടിയ കാലം ശാന്താഗാന്ധി ഒരു ലേഖനത്തിൽ അനുസ്മരിച്ചിട്ടുണ്ട്. സ്പെയിനിൽ രാഷ്ട്രീയ കലാപമുണ്ടായി. അവിടത്തെ ജനങ്ങൾക്ക് വലിയ ദുരിതം നേരിട്ടു. അവരെ സഹായിക്കാൻ ലണ്ടനിൽ

ഒരു കമ്മിററിയുണ്ടാക്കിയിരുന്നു. സ്പെയിൻ സഹായക്കമ്മിററിക്കുവേണ്ടി നടത്തപ്പെട്ട പല പരിപാടികളിലും ശാന്താഗാന്ധി നൃത്തം ചെയ്തു. ഇന്ദിര പ്രസംഗിച്ചു. ലഘുലേഖകളും ടിക്കററുകളും വിററു. ഒരു സന്ദർഭത്തിൽ, ഇന്ദിര തന്റെ വള സംഭാവന നല്കി. അതു് വലിയൊരു സംഖ്യക്കു് ലേലത്തിൽ വില്ക്കുകയുണ്ടായി. രണ്ടുപേരും സ്പെയിൻ സഹായസമിതിയിലും ഇന്ത്യാലീഗിലും സന്നദ്ധസേവികമാരായി പ്രവർത്തിച്ചു.

സംഗീതം, നാടകം, നൃത്തം തുടങ്ങിയ പരിപാടികൾക്കു് പോകാൻ അവർ ഇഷ്ടപ്പെട്ടു. രുചികരമല്ലാത്ത ഭക്ഷണം കഴിച്ചുമടുത്താൽ ഇടയ്ക്കൊരു മുറുക്കാൻകെട്ടു് വാങ്ങും. അപ്പോൾ വരവുചെലവുകളൊപ്പിച്ചിരിക്കുന്നതു് താറുമാറാകും. വെററിലയും മററു പദാർത്ഥങ്ങളും കൂട്ടിയുള്ള മുറുക്കിച്ചുവപ്പിക്കൽ ലണ്ടനിൽ അപൂർവ്വമായ ഒരാർഭാടമാണു്. മുറുക്കാൻ ആസ്വദിക്കുന്നതിന്നായി കലാപരിപാടികൾ കാണേണ്ടെന്നു വെക്കും.

1938– ജൂണിൽ ജവാഹർലാൽ നെഹ്റു യൂറോപ്പിലേക്കു പുറപ്പെട്ടു. സ്പെയിനും, ചെക്കൊസ്ലൊവാക്യയും മററും സന്ദർശിക്കുകയും. മകളെ കാണുകയുമായിരുന്നു മുഖ്യമായ ഉദ്ദേശ്യം. ഇന്ദിര അച്ഛനെകാണാൻ കൊതിച്ചുകൊണ്ടിരുന്നു. രണ്ടുകൊല്ലത്തിനുശേഷമുണ്ടായ ആ കൂടിക്കാഴ്ച സ്നേഹനിർഭരമായിരുന്നു. അഞ്ചുമാസം യൂറോപ്പിലായിരുന്നിട്ടും മകളുടെകൂടെ കഴിയാൻ അല്പസമയമേ നെഹ്റുവിന്നു് കിട്ടിയുള്ളു. നാട്ടിലേക്കു് മടങ്ങാനും ഓക്സ്ഫോർഡിലെ പഠിത്തം ആരംഭിക്കുന്നതിന്നു് മുമ്പു് കുറച്ചു ദിവസം വീട്ടിൽ ചെലവഴിക്കാനും അദ്ദേഹം മകളോടു് നിർദ്ദേശിച്ചു. ഇന്ദിര അച്ഛനോടൊപ്പം നാട്ടിലെത്തി.

ഒരു ദിവസം ഇന്ദിര സ്വന്തം മുറിയിലിരിക്കുകയായിരുന്നു കുട്ടിക്കാലത്തെ കളിക്കോപ്പുകളും മററും നോക്കിക്കൊണ്ടിരിക്കെ പെട്ടെന്നു് ഒരു കാര്യം അവൾക്കു് ഓർമ്മവന്നു. "സ്വരാജ് ഭവനിലെ വെള്ളത്തൊപ്പിക്കാരൻ ഒമ്പതുവർഷം മുമ്പു് പറഞ്ഞതു്. അതുപോലെ ഇന്നു് പറയാൻ പററില്ല. വയസ്സു് ഇരുപത്തൊന്നായി."

കോൺഗ്രസ്സാപ്പീസിലേക്കു് അവൾ കയറിച്ചെന്നു. ഒരു പ്രവേശനഫോറം ആവശ്യപ്പെട്ടു. ചട്ടമനുസരിച്ചു് ഇന്ത്യൻ നാഷനൽ കോൺഗ്രസ്സിൽ അംഗമായി.

# 14 യുദ്ധത്തിന്റെ കെടുതി

മൂന്നുമാസം വീട്ടിൽ കഴിച്ചുകൂട്ടിയശേഷം ഇന്ദിര ഓക്സ്ഫോർഡിലേക്കുപോയി. സമ്മർവിൽ കലാലയത്തിൽചേർന്നു. ചരിത്രം ഐച്ഛിക വിഷയമായെടുത്തു് പഠനം ആരംഭിച്ചു. അപ്പോഴും യൂറോപ്പ് മുഴുവൻ യുദ്ധത്തെക്കുറിച്ചുള്ള ഭയത്തിൽ മുഴുകിക്കഴിയുകയായിരുന്നു. താമസിയാതെ രണ്ടാം ലോകമഹായുദ്ധം പൊട്ടിപ്പുറപ്പെട്ടു. ഉടൻ അതിന്റെ ദുരനുഭവങ്ങളും ഉണ്ടായി. വിളക്കണച്ചു് ഇരുട്ടാക്കൽ, വിമാനാക്രമണ മുന്നറിയിപ്പു്, പിന്നാലെതന്നെ വിമാനാക്രമണങ്ങളും. അച്ഛന്റെ എഴുത്തുപോലും വരുന്നില്ല. അച്ഛൻ കാരാഗൃഹത്തിലെത്തിയതായി പിന്നീടറിഞ്ഞു. ഇന്ദിര എല്ലാംകൊണ്ടും പൊറുതികേടിലായി. യുദ്ധത്തിന്റെ കെടുതികൾ അവളെ വല്ലാതെ ബാധിച്ചു.

ആഹാരത്തിന്റെ അളവ് നന്നേ ചുരുങ്ങി. പോഷകാഹാരങ്ങൾ ദുർല്ലഭമായി. ശീതകാലത്തു കൂടി ചൂടുള്ള വസ്ത്രങ്ങളില്ല. ഇതിനും പുറമേ, ഞെട്ടിപ്പിക്കുന്ന ആകാശാക്രമണങ്ങളും ഒക്കെക്കൂടിയായപ്പോൾ സ്വതേതന്നെ സുഖമില്ലാതിരുന്ന ഇന്ദിര രോഗം പിടിച്ചു് കിടപ്പിലായി.

നെഹ്‌റുവിന്റെ നിർദ്ദേശപ്രകാരം ഇന്ദിരയെ സ്വിറ്റ്സർലാൻഡിലെ ഒരു ചികിത്സാലയത്തിലേക്കയച്ചു. മഹായുദ്ധത്തിന്റെ നടുവിലും നിഷ്പക്ഷമായി കഴിയുകയായിരുന്നു സ്വിറ്റ്സർലൻഡ്. അവിടത്തെ ശുദ്ധവായുവും സുഖപ്രദമായ കാലാവസ്ഥയും, ആരോഗ്യം വീണ്ടെടുക്കാൻ ഇന്ദിരയെ സഹായിച്ചു. നാട്ടിലേക്ക് മടങ്ങിയാൽ കൊള്ളാമെന്നായി. അവൾക്ക് വിമാനയാത്ര അനുവദിക്കപ്പെട്ടില്ല. ലണ്ടനിൽനിന്നു് ബോംബേ

യിലേയ്ക്കു് വളരെ വളഞ്ഞു് ചുററിസ്സഞ്ചരിക്കുന്ന കപ്പലിൽ കയറി. സഹായത്തിന്നു് കുട്ടിക്കാലത്തെ കളിത്തോഴനായ ഫിറോസ് ഗാന്ധിയും ഉണ്ടായിരുന്നു.

പാർസി സമുദായത്തിൽപ്പെട്ട ആളാണു് ഫിറോസ് ഗാന്ധി. പക്ഷേ അദ്ദേഹം നെഹ്റുകുടുംബത്തിന്റെ സുഖദുഃഖങ്ങളിൽ പങ്കാളിയായിത്തീർന്നു. നെഹ്റുവിനോടും അദ്ദേഹത്തിന്റെ രാഷ്ട്രീയാഭിപ്രായങ്ങളോടും ഫിറോസ് വലിയ ആദരവു് കാണിച്ചു. ഇന്ത്യയിൽവെച്ചും വിദേശത്തുവെച്ചും കമലാനെഹ്റുവിനെ ആ പാർസിയുവാവു് ശുശ്രൂഷിച്ചിട്ടുണ്ടു്. ലൂസേനിൽ അമ്മയെ ശുശ്രൂഷിച്ചുകൊണ്ടിരിക്കുമ്പോൾ ഇന്ദിരയെ സഹായിക്കാനെത്തിയ ഏകസുഹൃത്തു് ഫിറോസ് ഗാന്ധിയായിരുന്നു. തന്റെ ബാല്യകാലസഖി തനിച്ചാവുന്നതിലുള്ള മനോവിഷമമാണു്. അവളുടെ കൂടെ യാത്രചെയ്യാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചതു്. ഇന്ദിരയും ഫിറോസുമായുള്ള ഈ അടുപ്പം ക്രമേണ അവരെ പ്രേമബദ്ധരാക്കി.

# 15 വധൂവരന്മാർ

ഓക്സ്ഫോർഡിലെ വിദ്യാഭ്യാസം പൂർത്തിയാക്കാൻ ഇന്ദിരയ്ക്കു കഴിഞ്ഞില്ല. പക്ഷേ 1941-ൽ യൂറോപ്പിൽ നിന്നു് ഇന്ത്യയിൽ തിരിച്ചെത്താൻ കഴിഞ്ഞതുതന്നെ വലിയ നേട്ടമായിരുന്നു.

വർഷങ്ങൾക്കുശേഷം ഇന്ദിര ആനന്ദഭവനത്തിലെത്തി. ഇന്ത്യൻ ജനതയുടെ ആരാധനാപാത്രമാണു് ജവാഹർലാൽ നെഹ്റു. അദ്ദേഹത്തിന്റെ മകളാണു് ഇന്ദിര. രാഷ്ട്രീയ പ്രവർത്തകയും കൂടിയായപ്പോൾ അവൾ എല്ലാവരേയും ആകർഷിച്ചു.

സ്വാതന്ത്ര്യപ്രസ്ഥാനത്തിന്റെ മുന്നണിയിലുള്ള പലയുവാക്കളും ഇന്ദിരയെ വിവാഹം കഴിക്കാനുള്ള ആലോചനയുമായി നെഹ്റുവിനെ സമീപിച്ചു. അക്കാര്യം തീരുമാനിക്കാനുള്ള സ്വാതന്ത്ര്യം നെഹ്റു മകൾക്കു വിട്ടുകൊടുത്തു. ഇന്ദിരയാകട്ടെ അന്യസമുദായക്കാരനാണെന്നു് കരുതാതെ ഇഷ്ടതോഴനെത്തന്നെ വരനായി തിരഞ്ഞെടുത്തു. ഫിറോസ് ഗാന്ധിയാണു് വരൻ.

അച്ഛൻതന്നെ മകളെ വിവാഹപ്പന്തലിലേക്കു് ആനയിച്ചു. വരൻ അവിടെ എത്തിച്ചേർന്നിരുന്നു. വധൂവരന്മാരെ അടുത്തടുത്തു് ഇരുത്തി. പിതാവു് കന്യാദാനം നിർവ്വഹിച്ചു. അന്നുമുതൽ ഇന്ദിരാനെഹ്റു, ഇന്ദിരാഗാന്ധി എന്ന പേരിൽ അറിയപ്പെട്ടു.

ചെറുപ്പംമുതല്ക്കേ അന്യോന്യം അറിഞ്ഞിരുന്ന ആ യുവദമ്പതികൾ പല കാര്യങ്ങളിലും യോജിപ്പുള്ളവരായിരുന്നു. നല്ല പുസ്തകവും നല്ല സംഗീതവും അവർ ഇഷ്ടപ്പെട്ടു. അന്ധവിശ്വാസങ്ങളേയും മാമൂലുകളേയും ഒരുപോലെ വെറുത്തു. രണ്ടുപേരും

കോൺഗ്രസ്സ് പ്രവർത്തനം നടത്തി. പരസ്പരം സ്നേഹിച്ചു. വിശ്വസിച്ചു.

വിവാഹാനന്തരം വധൂവരന്മാർ കാശ്മീരിലേക്ക് ഒരു ഉല്ലാസയാത്ര ചെയ്തു. വേഗം തിരിച്ചുവന്നു. അവർ ഒരു പുതിയ വീട്ടിൽ താമസംതുടങ്ങി. ഫിറോസ്ഗാന്ധി, ലഖ്നൌവിൽ 'നാഷനൽഹെറാൾഡ്'' എന്ന ദിനപത്രത്തിന്റെ മാനേജരായി ജോലിനോക്കി. കോൺഗ്രസ്സ്പ്രവർത്തനം ശക്തിപ്പെടുത്തുകയും ചെയ്തു. ഇന്ദിരയാകട്ടെ വീട്ടുകാര്യങ്ങൾ ഭംഗിയായി നടത്തി. അതോടൊപ്പം സ്ത്രീകളെ കോൺഗ്രസ്സിലേക്ക് ആകർഷിക്കുവാനുള്ള പ്രവർത്തനത്തിൽ ഏർപ്പെടുകയും ചെയ്തു.

1942-ൽ ഇന്ത്യൻ നാഷനൽ കോൺഗ്രസ്സ് അവസാനത്തെ സ്വാതന്ത്ര്യസമരം ആരംഭിച്ചു—ചരിത്രപ്രസിദ്ധമായ 'ക്വിററ് ഇന്ത്യാ സമരം'. ഈ സമരത്തെത്തന്നെയാണ്, ആഗസ്റ്റ്വിപ്ലവം എന്നും പറഞ്ഞുവരുന്നത്.

ഗാന്ധിജി, നെഹ്റു, പട്ടേൽ, ആസാദ് തുടങ്ങിയ നേതാക്കന്മാരെയെല്ലാം ശവണ്മെൻറ് തടവിലാക്കി. അറസ്റ്റുകൾ തുടർന്നുകൊണ്ടിരുന്നു. ഫിറോസ്ഗാന്ധി പിടികൊടുക്കാതെ ഒളിവിൽ പോയി. ഫിറോസിനെ അറസ്റ്റ്ചെയ്യാൻ വാറണ്ട് പുറപ്പെട്ടു. അവരുടെ വീടിനു ചുററും എപ്പോഴും പോലീസുകാർ ഉറഴമിട്ടു കാത്തുനിന്നു. ഭർത്താവിനെ ഓർത്ത് ഇന്ദിര ദുഃഖിച്ചു.

ഒരുദിവസം കുറെ വിദ്യാർത്ഥികൾ തങ്ങളുടെ കോളേജിനു മുമ്പിൽ ത്രിവർണ്ണപതാക നാട്ടുവാൻ തീർച്ചയാക്കി, യോഗം വിളിച്ചുകൂട്ടി. പ്രത്യേകം ക്ഷണിച്ചതനുസരിച്ച് ഇന്ദിരാഗാന്ധിയും എത്തി. അറസ്റ്റ് വരിക്കാൻ തയ്യാറായിത്തന്നെയാണ് അവർ ചെന്നതു്. പോലീസുകാർ വിദ്യാർത്ഥികളെ നിർദ്ദയം

മർദ്ദിച്ചു. ത്രിവർണ്ണപതാക ഉയർത്തിപ്പിടിച്ചിരുന്ന കുട്ടിയുടെ ശരീരത്തിലെ മുറിപ്പാടുകളിൽനിന്ന് ചോരയൊഴുകുന്നതുകണ്ടു. ഇന്ദിരക്കു അരിശംകേറി. പതാക ആ കുട്ടിയുടെ കയ്യിൽനിന്നു താഴെ വീണു. പോലീസ് ചവിട്ടുന്നതിനുമുമ്പ് ഇന്ദിര മുന്നോട്ടുകടന്നു് അതെടുത്തു.

ഇന്ദിരാഗാന്ധി പതാക ഉയർത്തിപ്പിടിച്ചു നില്ക്കുന്ന കാഴ്ച വിദ്യാർത്ഥികളെ വീണ്ടും ഒന്നിച്ചുചേർത്തു. അവർ ഇന്ദിരയ്ക്കു ചുററും നിന്നു. ഇന്ദിരയും കൂട്ടരും ചേർന്നുപാടി.

"ഝണ്ഡാ ഉൗ ചാ രഹേ ഹമാരാ"

പെട്ടെന്നു് ഇന്ദിരയുടെ മുതുകത്തു് കനത്തൊരു അടികിട്ടി. ശരീരത്തിലും മനസ്സിലും വേദനയുടെ മിന്നലാട്ടം. എന്നിട്ടും പതാക കൈവിട്ടില്ല. വീണ്ടും അടി വീഴുമ്പോഴേക്കു് കൊടി ഉയർത്തിപ്പിടിച്ച കൈകൊണ്ടു് തടുത്തു. "ഞാൻ പതാക കൈവിടില്ല". ഇന്ദിര ഉച്ചത്തിൽ പറഞ്ഞു. പോലീസുകാർ ഇന്ദിരയെ തള്ളിയിട്ടു. വീട്ടിൽ തിരിച്ചെത്തിയപ്പോഴും ശരീരത്തിലെ വേദന വിട്ടിരുന്നില്ല.

ഫിറോസ് അന്നുരാത്രി പതുങ്ങിവന്നു് ഇന്ദിരയെക്കണ്ടു് വിവരമെല്ലാം അന്വേഷിച്ചു. വലിയ വിഷമമില്ലെന്നു്തോന്നി താവളത്തിലേക്കുതന്നെ തിരിച്ചുപോയി.

കുറച്ചുദിവസങ്ങൾക്കുശേഷം ഇന്ദിരാഗാന്ധി ഒരു പൊതുയോഗം വിളിച്ചുകൂട്ടി. നിയമം ലംഘിച്ചുകൊണ്ടുള്ള ഇന്ദിരയുടെ പ്രസംഗം കേൾക്കാൻ വലിയ ജനക്കൂട്ടം വന്നെത്തി. പ്രസംഗം ആരംഭിച്ചു. പട്ടാളക്കാർ തോക്കുംചൂണ്ടി ഇന്ദിരയെ ചുററിനിന്നു. തോക്കിന്റെ മുന ഇന്ദിരയിൽനിന്നു് മൂന്നംഗുലം മാത്രം അകലത്തായിരുന്നു. അതിന്റെ കുഴലിലേക്കു നോക്കിക്കൊണ്ടു്, ഇന്ത്യ

യുടെ സ്വാതന്ത്ര്യസമരം വിജയിക്കുമെന്ന് ഇന്ദിര പ്രസംഗിച്ചു. ബ്രിട്ടീഷ് പട്ടാളക്കാരൻ അലറി.

"പ്രസംഗം നിർത്തണം. ഇല്ലെങ്കിൽ ഞാൻ വെടിവെക്കും"

പെട്ടെന്ന് ഒരാൾ ജനക്കൂട്ടത്തിൽനിന്ന് മിന്നൽ വേഗത്തിൽ ചാടിവന്ന് പട്ടാളക്കാരനുമായി ഏറ്റുമുട്ടി. അത് ഫിറോസ് ഗാന്ധി അല്ലാതെ മറ്റാരുമായിരുന്നില്ല. ഇന്ദിരയുടെ പ്രസംഗം തടയാൻ പോലീസുകാർക്ക് പുറമെ ആയുധധാരികളായ പട്ടാളക്കാരേയും നിയോഗിച്ചിരുന്നു. അതറിഞ്ഞപ്പോൾ ഒളിവിലെ അഭയസ്ഥലത്ത് അടങ്ങിയിരിക്കാൻ ഫിറോസിനു കഴിഞ്ഞില്ല.

പട്ടാളക്കാരുടെ നിറതോക്കുകൾ, പോലീസുകാരുടെ ലാത്തികൾ. അവയെ അഭിമുഖീകരിച്ചുകൊണ്ട് ഇന്ദിരയും ഫിറോസും അവിടെത്തന്നെനിന്നു. ഒരു പട്ടാളക്കാരൻ മുമ്പോട്ടുവന്നു പോലീസ് വണ്ടിയിൽ കയറുവാൻ ഇന്ദിരയെ ബലമായി പിടിച്ചു വലിച്ചു. ജനക്കൂട്ടം ഇന്ദിരയെ വലയംചെയ്ത് പൊടുന്നനവെ പിന്നോട്ടുനീക്കി. അങ്ങോട്ടും ഇങ്ങോട്ടും പിടിവലിയായി. ബഹളത്തിൽ ഇന്ദിരയുടെ വസ്ത്രം കീറി. ചില്ലറ പരുക്കുകൾ പറ്റുകയും ചെയ്തു. അതിവേഗം, അവരെ വണ്ടിയിലേക്ക് വലിച്ചു കയറ്റി. ഫിറോസിനേയും അറസ്റ്റ്ചെയ്തു. നവദമ്പതികൾ ഇരുമ്പഴികൾക്കുള്ളിലായി.

ജയിൽവാസം കഴിഞ്ഞ് രണ്ടുപേരും പുറത്തുവന്നു. ഒന്നുരണ്ടു വർഷം അവർ ശാന്തമായ കുടുംബജീവിതം നയിച്ചു. 1944-ൽ അവർക്കൊരു പുത്രനുണ്ടായി. രാജീവ്. 1946-ൽ ആണ് രണ്ടാമത്തെ പുത്രനായ സഞ്ജീവ് ജനിച്ചത്.

## 16 മരണത്തിന്റെ തിരശ്ശീല

1947-ആഗസ്റ്റ് 15-ാം തീയതി. ഇന്ത്യക്ക് സ്വാതന്ത്ര്യം കിട്ടി. പണ്ഡിറ്റ് ജവാഹർലാൽനെഹ്റു ഇന്ത്യയുടെ ആദ്യത്തെ പ്രധാനമന്ത്രിയായി. അദ്ദേഹം ഭാരിച്ച ജോലിത്തിരക്കിൽ പെട്ടു. പുതിയ പുതിയ പ്രശ്നങ്ങൾക്ക് പരിഹാരം കാണണം. ഭരണകാര്യങ്ങളിൽ നേതൃത്വം നല്കണം. പാർല്യമെൻറിലായാലും വീട്ടിലായാലും നിരന്തരമായ ജോലിതന്നെ. ആരെങ്കിലും സഹായിച്ചേ പറ്റൂ. അദ്ദേഹത്തെ അറിഞ്ഞു സഹായിക്കാൻ സാധിക്കുന്ന ഒരേ ഒരാൾ ഇന്ദിരയായിരുന്നു. തന്റെ കർത്തവ്യം ഏറ്റെടുത്തുകൊണ്ട് ഇന്ദിര തീൻമൂർത്തി ഭവനത്തിൽ താമസമാക്കി.

കുറച്ചു വർഷം ഫിറോസ് ഗാന്ധിയും പത്നിയോടൊപ്പം പ്രധാനമന്ത്രിയുടെ വസതിയിൽ പാർത്തു. അദ്ദേഹത്തോട് നെഹ്റു സ്നേഹപൂർവ്വം പെരുമാറി. പക്ഷേ അവിടെ അങ്ങനെ കഴിഞ്ഞു കൂടുന്നത് ഫിറോസിന് ഇഷ്ടമായില്ല. പാർല്യമെന്റംഗമായപ്പോൾ തനിക്കനുവദിച്ചു കിട്ടിയ എടുപ്പിലേക്ക് ഫിറോസ് ഗാന്ധി മാറിത്താമസിച്ചു. എങ്കിലും പത്നിയോടുള്ള സ്നേഹത്തിനും, അവരുടെ അച്ഛനോടുള്ള ആദരവിനും, ഒട്ടും കോട്ടം തട്ടിയില്ല.

ഇന്ദിര തീൻമൂർത്തിഭവനത്തിൽതന്നെ താമസിച്ച് അച്ഛനെ സഹായിച്ചു. അവൾ അച്ഛനെ പിരിഞ്ഞുകൂടെന്നായിരുന്നു ഫിറോസിന്റെയും അഭിപ്രായം. സന്ദർശകരെ സ്വീകരിക്കാൻ, അപേക്ഷകളും നിവേദനങ്ങളും ശ്രദ്ധയിൽ പെടുത്താൻ, ആഹാരകാര്യം ഓർമ്മിപ്പിക്കാൻ, എല്ലാത്തിനും, ഇന്ദിരതന്നെ വേണമെന്നായി. നേരേ ചെന്ന്, നെഹ്റുവിനോട് കാര്യം

പറയാൻ മകൾക്കേ കഴിയൂ. ഇന്ദിര തന്റെ മുഴുവൻ സമയവും അച്ഛനെ ശുശ്രൂഷിക്കുന്നതിലും രാഷ്ട്രീയപ്രശ്നങ്ങൾ കൈകാര്യം ചെയ്യുന്നതിലുമായി ചെലവഴിച്ചു.

1959-ൽ ഇന്ദിരാഗാന്ധി കോൺഗ്രസ് പ്രസിഡണ്ടായി തിരഞ്ഞെടുക്കപ്പെട്ടു. ഇന്ത്യൻ നാഷനൽകോൺഗ്രസ്സിന്റെ പ്രസിഡണ്ട് എന്ന പദവി അവരുടെ അതേവരെയുള്ള രാഷ്ട്രീയ പ്രവർത്തനത്തിന്റെ അംഗീകാരമായിരുന്നു. ആ മഹാസംഘടനയെ നയിക്കുക എളുപ്പമല്ല. എങ്കിലും അവർ കാര്യപ്രാപ്തിയോടെ കോൺഗ്രസ്സിനെ നയിച്ചു.

ഫിറോസ് ഗാന്ധി പാർല്ലമെന്റിനകത്തും പുറത്തും, രാജ്യപുരോഗതിക്കാവശ്യമായ പ്രവർത്തനങ്ങൾ നടത്തിക്കൊണ്ടിരുന്നു. ഇന്ദിരയാകട്ടെ അച്ഛന്റെ സഹായിയായും കോൺഗ്രസ്സിന്റെ അദ്ധ്യക്ഷയായും മുമ്പോട്ടുപോയി. സ്വന്തമായ പ്രവൃത്തിമണ്ഡലങ്ങളിലൂടെ സഞ്ചരിക്കുകയായിരുന്നു രണ്ടുപേരും. ഫിറോസ് ഗാന്ധിക്ക് പെട്ടെന്ന് ഹൃദ്രോഗം ബാധിച്ചു. നിമിഷങ്ങൾക്കുള്ളിൽ, ഇന്ദിര ഭർത്താവിന്റെ അടുക്കലെത്തി, ശുശ്രൂഷിച്ചു. ആശങ്കയോടെ ദിനരാത്രങ്ങൾ കഴിച്ചുകൂട്ടി. ഫിറോസ് പതുക്കെ രോഗവിമുക്തനായി. ഡോക്ടർമാരുടെ അനുവാദത്തോടെ, ഇന്ദിര ഭർത്താവിനെയും കൂട്ടി കാശ്മീരിലേക്കുപോയി. കുട്ടികൾ രണ്ടുപേരും കൂടെയുണ്ടായിരുന്നു. സുഖകരമായ കാലാവസ്ഥ, കുടുംബത്തോടൊന്നിച്ചുള്ള വിശ്രമം, സമാധാനമുള്ള ദിവസങ്ങൾ. കാശ്മീരിലെ ജീവിതം ആരോഗ്യം വീണ്ടെടുക്കാൻ ഫിറോസിനെ സഹായിച്ചു. പക്ഷെ അവിടെ അങ്ങനെ ഏറെനാൾ കഴിച്ചുകൂട്ടാൻ രണ്ടുപേർക്കും പറ്റില്ല. അവർക്ക് ജീവിതം വിശ്രമിക്കാനുള്ളതല്ല. തിരിച്ചുവന്ന്, രണ്ടുപേരും പ്രത്യേകം പ്രത്യേകം പ്രവർത്തനരംഗങ്ങളിലേക്കു തിരിഞ്ഞു.

1960 സെപ്റ്റംബറിൽ ഫിറോസ്ഗാന്ധിക്കു വീണ്ടും ഹൃദ്രോഗം ബാധിച്ചു. ഇന്ദിര ആസ്പത്രിയിലെത്തി. മെച്ചപ്പെട്ട വൈദ്യസഹായം നല്കി. ഭർത്താവിന്റെ രോഗശയ്യക്കരികിലിരുന്നു് സ്നേഹാർദ്രതയോടെ ശുശ്രൂഷിച്ചു. എന്നാൽ ഇത്തവണ രോഗബാധ ശക്തിയുള്ളതായിരുന്നു. ഫിറോസിനു് രോഗത്തെ അതിജീവിക്കാൻ കഴിഞ്ഞില്ല. മരണം ഫിറോസ്ഗാന്ധിയെ കീഴടക്കി. ഇന്ദിര കഠിനവ്യഥയനുഭവിച്ചു,

ദിവസങ്ങളും മാസങ്ങളും കടന്നുപോയി. ഇന്ദിരയ്ക്കു് മനോവിഷമത്തിൽ നിന്നു് മോചനം കിട്ടിയില്ല. അങ്ങനെ എത്ര നാൾ കഴിയും? ആശ്വാസം തേടാൻ ഒററ മാർഗ്ഗമേ ഉണ്ടായിരുന്നുള്ളു. അവർ, രാഷ്ട്രീയപ്രവർത്തനത്തിൽ മുഴുകി. ഇടക്കിടെ അച്ഛന്റെകൂടെ വിദേശപര്യടനം നടത്തുകയും ചെയ്തു.

1964-ൽ ഭുവനേശ്വരത്തു് വെച്ചു് നെഹ്റുവിനു് പക്ഷവാതം പിടിപെട്ടു. കോൺഗ്രസ്സു് സമ്മേളനത്തിൽ പങ്കെടുക്കാനാണു് അങ്ങോട്ടു പോയതു്. ഇന്ദിരയും സ്ഥലത്തുണ്ടായിരുന്നു. അവർ അച്ഛനെ ശുശ്രൂഷിച്ചു. ഡോക്ടർമാരെ അനുസരിക്കാനും വൈദ്യസഹായം സ്വീകരിക്കാനും, വിശ്രമമെടുക്കാനും അച്ഛനെ പ്രേരിപ്പിച്ചു നാലുമാസത്തോളമായപ്പോൾ അച്ഛന്റെ സുഖക്കേടു് മിക്കവാറും ഭേദപ്പെട്ടു.

മേയ് 27-ാം തീയതി രാവിലെ നെഹ്റുവിനു് പെട്ടെന്നു് ക്ഷീണം തോന്നി. ഇന്ദിര അച്ഛന്റെ മുറിയിൽ ഓടിയെത്തി. ഡോക്ടർമാർ തിരക്കിട്ടു വന്നു. ഇന്ദിരയുടെ ശരീരത്തിൽ നിന്നു് രക്തമെടുത്തു് നെഹ്റുവിന്റെ ശരീരത്തിലേക്കു കടത്തി എല്ലാചെയ്തിട്ടും നെഹ്റുവിനു് ബോധം വീണ്ടുകിട്ടിയില്ല. രക്ഷിക്കാൻ നടത്തിയ ശ്രമങ്ങളെല്ലാം വിഫലമായി. രണ്ടു മണിയായപ്പോൾ മരണത്തിന്റെ തിരശ്ശീല വീണു. അര

ആററാണ്ടുകാലം ഇന്ത്യയിലെ ജനങ്ങൾക്ക് വെളിച്ചം നല്കിയ ദീപം പൊലിഞ്ഞു. ആ പ്രിയപ്പെട്ട മുഖത്തേക്കുതന്നെ മണിക്കൂറുകളോളം ഇന്ദിര ഉററു നോക്കി. അവർ തികച്ചും മരവിച്ചപോലെയായി.

അപ്പുന്റെ ആത്മാവ് അവളെ തട്ടിയുണർത്തി. നെഹ്റു ഇങ്ങനെ മന്ത്രിക്കുന്നതായി തോന്നി.

“എല്ലാവാഗ്ദാനങ്ങളും പാലിക്കേണ്ടതു് ഇനി നീയാണ്.”

# 17. ഇന്ത്യയുടെ ആത്മാവ്

ജവാഹർലാൽ നെഹ്റുവിനെ തുടർന്ന് ലാൽ ബഹദൂർ ശാസ്ത്രി ഇന്ത്യയുടെ പ്രധാനമന്ത്രിയായി. ചുരുങ്ങിയ കാലം മാത്രമേ അദ്ദേഹം പ്രധാനമന്ത്രിയായിരുന്നുള്ളൂ. വിദൂരമായ ഉസ്ബെകിസ്ഥാനിലെ താഷ്കെണ്ടിൽ വെച്ച് ശാസ്ത്രിജി ഹൃദ്രോഗം പിടിപെട്ട് പെട്ടെന്ന് ചരമമടഞ്ഞു. പത്തൊൻപതു മാസങ്ങൾക്കുശേഷം ഇന്ത്യയ്ക്കൊരു പ്രധാനമന്ത്രിയെ വീണ്ടും കണ്ടെത്തേണ്ടിവന്നു.

പാർല്ലമെന്റ് മെമ്പർമാർ തിരക്കിട്ട് കൂടിയാലോചന നടത്തി. കോൺഗ്രസ്സുകാർ പ്രധാനമന്ത്രിസ്ഥാനത്തേക്ക് ഇന്ദിരാഗാന്ധിയുടെ പേർ നിർദ്ദേശിച്ചു. മറെറാരു കോൺഗ്രസ്സ് നേതാവായ മൊറാർജിദേശായിയും സ്ഥാനാർത്ഥിയായി രംഗത്തുവന്നു. വാശിയോടെ പ്രചാരവേല ആരംഭിച്ചു.

ഇന്ദിരാഗാന്ധിക്കു വേണമെങ്കിൽ അച്ഛനെ പിന്തുടർന്ന് മുമ്പുതന്നെ പ്രധാനമന്ത്രിയാകാമായിരുന്നു. കോൺഗ്രസ്സിലെ പ്രമുഖരായ പലരും അതിന് അവരെ പ്രേരിപ്പിച്ചു. സഹായവാഗ്ദാനവും ചെയ്തു. പക്ഷേ ഇന്ദിര അന്ന് അതിനു തുനിഞ്ഞില്ല. ഇന്ത്യയിലെ പ്രധാനമന്ത്രിപദം ഒരു പിന്തുടർച്ചാവകാശമായി പരിഗണിക്കപ്പെട്ടുപോയേക്കുമെന്ന് അവർ ശങ്കിച്ചു. മാത്രമല്ല, അച്ഛന്റെ മരണം കൊണ്ടുണ്ടായ ദുഃഖത്തിന്റെ കരിനിഴലിൽ നിന്നും പുറത്തുവരാൻ അവർ പാടുപെടുകയുമായിരുന്നു. എങ്കിലും താൻ ഏററവും അധികം ആദരിച്ചുപോന്ന ലാൽബഹദൂർ ശാസ്ത്രിയുടെ മന്ത്രിസഭയിൽ അവർ അംഗമായി. അത് അദ്ദേഹത്തിന്റെ വാത്സല്യം നിറഞ്ഞ നിർബ്ബന്ധത്തിന് വഴങ്ങിക്കൊണ്ടായിരുന്നു.

ഇത്തവണ ഇന്ദിരാഗാന്ധി പിൻമാറിയില്ല. പ്രധാനമന്ത്രിയാകാനുള്ള കരുത്തും മനശ്ശക്തിയും അവർ നേടിക്കഴിഞ്ഞു. കടുത്ത മത്സരമുണ്ടാകുമെന്നറിഞ്ഞിട്ടും. സ്ഥാനാർത്ഥിയായി ഉറച്ചുനിന്നു. തിരഞ്ഞെടുപ്പിന്റെ തീയതി നിശ്ചയിക്കപ്പെട്ടു.

അന്ന് രാവിലെ അവരുടെ മനസ്സിൽ പല ചിന്തകളും കടന്നുവന്നു. കഴിഞ്ഞ കാലത്തിലേക്ക് അവർ കണ്ണോടിച്ചു. യമുനാനദിയുടെ കരയിൽ അന്ത്യവിശ്രമം കൊള്ളുന്ന രാഷ്ട്രപിതാവിനേയും, രാഷ്ട്രശില്പിയായ സ്വന്തം പിതാവിനേയും ഓർത്തപ്പോൾ ഇന്ദിരയുടെ കണ്ണിൽ വെള്ളം നിറഞ്ഞു. അവർ രാജഘട്ടിലേക്കു തിരിച്ചു. മഹാത്മാഗാന്ധിയുടെ സമാധിസ്ഥലത്ത് തെല്ലിട നിശ്ശബ്ദയായി നിന്നു. ബാപ്പുവിൽനിന്നു ലഭിച്ച ദയയും സ്നേഹവും അവരുടെ ഓർമ്മയിൽ കടന്നുവന്നിരിക്കാം. ആ സ്മരണ അവൾക്കു ശക്തിയും ശാന്തിയും നൽകിയിരിക്കാം.

രാജഘട്ടിൽനിന്ന് ഇന്ദിര ശാന്തിവനത്തിലേക്കു നീങ്ങി. അച്ഛന്റെ അന്ത്യവിശ്രമസ്ഥലത്ത് അവർ നിന്നു പ്രാർത്ഥിച്ചു.

നെഹ്റുസ്മാരകമന്ദിരമായി നിൽക്കുന്ന തീൻമൂർത്തി ഭവനത്തിൽ അവർ എത്തി. അച്ഛന്റെ ഛായാപടത്തിനു മുമ്പിൽ തൊഴുകൈകൾ അർപ്പിച്ചു. അനേകവർഷം തനിക്ക് അച്ഛനും അമ്മയും ആയിരുന്ന ആ മഹാനുഭാവന്റെ മുമ്പിൽ തലകുനിച്ചു.

"ധീരയായിരിക്കുക, എല്ലാം താനേ ഉണ്ടായിക്കൊള്ളും. ധീരയാണെങ്കിൽ നിനക്കൊന്നിലും ഭയമുണ്ടാവുകയില്ല. രഹസ്യമായും മറച്ചുവെച്ചും ചെയ്യാതിരിക്കുക. അങ്ങനെയാണെങ്കിൽ എന്റെ ഓമനേ, നീ വെളിച്ചത്തിന്റെ ശിശുവായും പ്രശാന്തയായും ഇരിക്കും. നീ ഇന്ത്യയുടെ സേവനത്തിൽ ധീരസേനാനിയായി വളർന്നുവരിക."

ഇപ്പോഴും അച്ഛൻ ഇങ്ങനെ പറയുന്നതായി ഇന്ദിരയ്ക്കു തോന്നി. ഈ വാക്കുകൾ മനസ്സിൽ അലയടിച്ചുകൊണ്ടിരിക്കെ അവൾ കാറോടിച്ചുപോയി, പാർല്ലമെൻറ് മന്ദിരത്തിലെ സെൻട്രൽ ഹാളിലെത്തി. അംഗങ്ങൾ ഇന്ദിരാഗാന്ധിയെ ഹർഷാരവത്തോടെ സ്വീകരിച്ചു.

12-മണിക്ക് വോട്ടെടുപ്പാരംഭിച്ചു. ഇന്ത്യയുടെ മുഴുവൻ ശ്രദ്ധയും ദൽഹിയിലേക്കായി. മൂന്നുമണിയായപ്പോൾ വോട്ടെടുപ്പിന്റെ ഫലം പ്രഖ്യാപിച്ചു.

"ഇന്ദിരാഗാന്ധി ഇന്ത്യയുടെ പ്രധാനമന്ത്രിയായി തിരഞ്ഞെടുക്കപ്പെട്ടു." എല്ലാവരും അവർക്ക് അഭിനന്ദനങ്ങൾ അർപ്പിച്ചു.

ഇന്ത്യയുടെ പ്രധാനമന്ത്രിയായി ഒരു സ്ത്രീ തിരഞ്ഞെടുക്കപ്പെട്ടതിൽ ലോകരാഷ്ട്രങ്ങൾ വിസ്മയം പ്രകടിപ്പിച്ചു. എന്നാൽ ഇന്ത്യയ്ക്കു അതിൽ പുതുമ തോന്നിയില്ല. ഇന്ദിരാഗാന്ധി ഒരു ദിവസം പെട്ടെന്ന് പ്രധാനമന്ത്രിയായതല്ല. നെഹ്റു കുടുംബത്തിന്റെ രാഷ്ട്രീയ പാഠശാലയിൽ അനേകവർഷങ്ങളിലൂടെ നേടിയ പരിശീലനമാണ് ഇന്ദിരാഗാന്ധിയെ പ്രധാനമന്ത്രിസ്ഥാനത്തെത്തിച്ചത്.

മൂന്നാംവട്ടവും ഇന്ദിരതന്നെ ഇന്ത്യയുടെ പ്രധാനമന്ത്രിയായി തിരഞ്ഞെടുക്കപ്പെട്ടിരിക്കുന്നു. അവർ ഇന്ന് അമ്പത്താറുകോടിയോളം വരുന്ന ഇന്ത്യൻ ജനതയുടെ പ്രധാനമന്ത്രിയാണ്. തന്റെ ജനങ്ങളിൽനിന്ന് അവൾക്ക് ലഭിക്കാവുന്ന ഇതിലും വലിയൊരു പദവി ഏതുണ്ട് ?

ഗാന്ധിയെ എല്ലാവരും 'ഗാന്ധിജി' എന്നും 'മഹാത്മാ' എന്നും വിളിക്കുന്നു. തിലകനെ ലോകമാന്യൻ എന്നാണ്

വിളിക്കാറുള്ളതു്. ബോസിനെ വിളിച്ചുവരുന്നതു് 'സുഭാസ് ബാബു' അഥവാ 'നേതാജി' എന്നാണു്. നെഹ്റുവിനെ പണ്ഡിററ്ജി എന്നും. മററു പല മഹാന്മാരേയും ബഹുമതി ചേർത്തു് വിളിച്ചുവരുന്നു.

എന്നാൽ ഇന്നത്തെ പ്രധാനമന്ത്രി വെറും "ഇന്ദിര" യാണു്. കാരണം മറെറാന്നുമല്ല. ഇന്ത്യയിലെ ജനങ്ങൾക്കു് അവരോടു് തോന്നുന്നതു് ആദരവിൽ ഏറെ വാത്സല്യമാണു്.

ഇന്ദിര, ഇന്ത്യയുടെ ഇന്ദിരയാണു്. ഇന്ത്യയുടെ പ്രധാനമന്ത്രിയാണു്, ഇന്ത്യയുടെ ആത്മാവാണു്.

---

Printed at the R. V. Memorial Press, Tvm.

# ശുദ്ധിപത്രം

| പുറം | വരി | അശുദ്ധം | ശുദ്ധം |
|---|---|---|---|
| 3 | 20 | കരളം | കറളം |
| 4 | 14 | വിട്ടിലേക്ക | വീട്ടിലേക്ക |
| 7 | 8 | അവർ | അവർക്ക |
| 8 | 5 | ശ്രമിക്ക | ശ്രമിക്കും |
| 11 | 2 | വണ്ടിയിലിട്ട | വണ്ടിയിലിട്ടു |
| 13 | 16 | കഴിഞ്ഞു | കഴിഞ്ഞു. |
| 16 | 4 | സോക്ടർമാർ | ഡോക്ടർമാർ |
| 17 | 15 | വദ്യാലയങ്ങളിൽ | വിദ്യാലയങ്ങളിൽ |
| 20 | 8 | പൈജാമയും | ഒപ്പട്ടായും |
| 23 | 11 | സിത | സീത |
| 25 | 4 | ധീരവും | ധീരയും |
| 25 | 15 | പ്രത്യേംക | പ്രത്യേകം |
| 30 | 11 | ജവാഹർലായിന്നയച്ച | ജവാഹർ ലാലിന്നയച്ച |
| 33 | 7 | വിശ്വഭാരതത്തിലെ | വിശ്വഭാരതി യിലെ |
| 33 | 10 | ഇന്ദിയ | ഇന്ദിര |
| 35 | 21 | അവൾ | അയാൾ |
| 37 | 18 | കമാലാ | കമലം |
| 38 | 17 | നോക്ക | നോക്കി |
| 38 | 20 | രപാട്ടിക്കരഞ്ഞു | പൊട്ടിക്കരഞ്ഞു.. |
| 39 | 1 | കണ്ണുകളിൽ | കണ്ണുകളിൽ |
| 39 | 5 | തമെസിച്ചു | താമസിച്ചു |
| 40 | | ഇന്ദിരയെ കൂടിക്കാഴ്ച | ഇന്ദിരയെ കൂടിക്കാഴ്ച |
| 41 | 9 | കിഴ | കഴി |
| 42 | 3 | പൊടെന്ന | പെട്ടെന്ന് |
| 43 | 3 | ചിരിത്രം | ചരിത്രം |
| 47 | 9 | ഉറ–ഷാ | ഉറംഷാ |
| 51 | 19 | സുഖക്കോട് | സുഖക്കേട് |

